# പ. ബാവാ തിരുമനസ്സിലെ ഉദ്ബോധനം



വാത്സല്യ മക്കളെ,

നമ്മുടെ സണ്ടേസ്കൂൾ പ്രസ്ഥാനം അതിന്റെ ജൂബിലി കൊണ്ടാടുകയാണ്. സഭയുടെ ജീവൻ തുടിക്കുന്നത് നമ്മുടെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിൽകൂടിയാകയാൽ, സണ്ടേസ്കൂൾ ജൂബിലി ആഘോഷങ്ങൾ സഭയുടെ ജീവന്റെ തുടിപ്പിനെ ഓജസ്സുറ്റതാക്കി തീർക്കുന്നു.

ഇതിനോടനുബന്ധിച്ച് നമുക്ക് നിങ്ങളോട് പറയുവാനുള്ളത്, ആത്മീയ പ്രസ്ഥാനങ്ങളെ അവഗണിച്ച് ഒരിടവകയ്ക്കും പ്രവർത്തിക്കുവാൻ ഇടയാകാതിരിക്കട്ടെ എന്നാണ്. ഓരോ ഭദ്രാസനത്തിലും ആത്മീയ പ്രസ്ഥാന പ്രവർത്തനങ്ങളെ ശക്തിപ്പെടുത്തുവാൻ നമ്മുടെ മെത്രാച്ചന്മാർ ശ്രമിക്കും എന്ന് നമുക്ക് ഉറപ്പുണ്ട്. ആത്മീയ പ്രസ്ഥാന പ്രവർത്തകരുടെ ഒന്നിച്ചുള്ള ധ്യാനത്തിനും ചർച്ചയ്ക്കും ഒക്കെ ഭദ്രാസന തലത്തിലും ഇടവക തലത്തിലും സ്ഥിരം സംവിധാനം ഉണ്ടാകേണ്ടതാവശ്യമാണ്. ആത്മീയപ്രസ്ഥാനങ്ങളുടെ ശക്തീകരണത്തിൽ കൂടുതൽ സമയം ചെലവിടുന്ന ഇടയന്മാരെയാണ് നമുക്ക് ആവശ്യം. കെട്ടിടങ്ങൾ പണിയിപ്പിക്കുന്നതിനെക്കാൾ, ആത്മീയപ്രസ്ഥാനങ്ങളിൽകൂടി ആത്മാക്കളെ പണിയുകയാണ് പ്രധാനം. ഈ ഒരു ഊന്നൽ ഫെബ്രുവരി–മാർച്ചുമാസങ്ങളിൽ നടക്കുവാൻ പോകുന്ന ഇടവക ഭരണസമിതി തെരഞ്ഞെടുപ്പുകളിലും ബഡ്ജറ്റ് ക്രമീകരണത്തിലും ഉണ്ടാകണം.

ദൈവം അനുഗ്രഹിക്കട്ടെ.

നിങ്ങളുടെ പ്രധാന ഇടയൻ.

# മലങ്കരസഭ

10-2-1990



### ഈ ലക്കത്തിൽ






## തകരുന്ന മതിലുകൾ

ബർളിൻ മതിൽ പൊളിച്ചുമാററി. കിഴക്കൻ ബർളിനും പടിഞ്ഞാറൻ ബർളിനും തമ്മിലുള്ള അതിർ നീങ്ങിയെന്നു മാത്രമല്ല അതിന്റെ സൂചന. ആ മതിലിന്റെ അന്ത്യം പ്രതീകാത്മകമാണ്. അതുകൊണ്ട് തന്നെ അതിന്റെ അവശിഷ്ടങ്ങൾ 1989–ലെ ക്രിസ്തുമസിന് പ്രിയമുള്ള സമ്മാനവസ്തുവായി മാറി. ചൈനയിലും റഷ്യയിലും, പൂർവ്വയൂറോപ്യൻ രാജ്യങ്ങളിലും അടുത്തകാലത്തുണ്ടായ മാററങ്ങൾ നിരീശ്വരത്വത്തിനെതിരെ മനുഷ്യനിലെ ഈശ്വരചിന്തയുടെ വിജയമായി ചിലരെങ്കിലും ചിത്രീകരിക്കുന്നുണ്ട്. അത്രയും വേണമെന്നു തോന്നുന്നില്ല. സോഷ്യലിസ്ററു വ്യവസ്ഥിതി നിലനിൽക്കുന്നിടത്തെല്ലാം സുഖഭോഗവസ്തുക്കളും ആഡംബര വ്യവസ്ഥിതിയും നിയന്ത്രിക്കപ്പെടും. അപ്പോൾ, അതിനെതിരെ ഒരു മുന്നേററം പ്രതീക്ഷിക്കാം. പൂർവ്വജർമ്മനിയിലെ യുവാക്കളാണ് പശ്ചിമജർമ്മനിയിലേക്ക് കടക്കുവാൻ തിടുക്കം കൂട്ടിയതിൽ ഭൂരിഭാഗവും. അവരിൽ ഭൂരിപക്ഷത്തിനും പ: ജർമ്മൻ സർക്കാർ നൽകുന്ന സഹായധനത്തിന്റെ സിംഹഭാഗവും അവർ ചെലവാക്കുന്നത്, പ: ജർമ്മനിയിലെ ചുവന്ന തെരുവുകളിലാണെന്ന് ദിനപത്രത്തിൽ വായിച്ചു. ചൈനയിലെ വിദ്യാർത്ഥിവിപ്ളവത്തിനു പിന്നിലെ പ്രധാന പ്രചോദനവും മറെറാന്നല്ലായിരുന്നുവെന്നു പറയുന്നത്, ടിയാനെൻമെൻ സ്ക്വയർ കൂട്ടക്കുരുതിയെ ന്യായീകരിക്കാനല്ല.

അതോടൊപ്പം, ഒരു സോഷ്യലിസത്തിനും മതിലുകൾക്കു മറവിൽ വിജയിക്കുവാൻ സാധ്യമല്ലെന്ന് ആനുകാലിക സംഭവങ്ങൾ വിളിച്ചറിയിക്കുന്നു. എന്നാൽ ഈ മതിലുകൾ കാപ്പിററലിസ്റ്റു വ്യവസ്ഥിതിയിൽ അധികമാണെന്ന് ഓർക്കണം. സുഖലോലുപതയുടെ മായാവലയത്തിൽ ആ മതിലുകൾ പോലും ''ആത്മീയ'' പരിവേഷം അണിഞ്ഞിട്ടുണ്ടെന്നുമാത്രം. പക്ഷേ, ഒന്നു തീർച്ചയാണ്, അവയും തകരും. ആ തകർച്ച ഭയങ്കരവും ആയിരിക്കും.




# പ്രതിവാര ധ്യാനം

ബർന്നബാസ്

## കൊത്തിനെ ഞായറാഴ്ച

(വി. യോഹ. 2:1–11)

വലിയ നോമ്പ് ആരംഭിക്കുന്നത് കൊത്തിനെ ഞായറാഴ്ചയാണ്. ഭക്ഷണത്തിലെ വർജ്ജനം തിങ്കളാഴ്ചയേ ആരംഭിക്കുന്നുള്ളൂ. നോമ്പ് കഷ്ടാനുഭവാഴ്ചയ്ക്കായുള്ള ഒരുക്കവുമാണ്. നോമ്പിൽ കൂടി കർത്താവു നമുക്കു നൽകേണ്ടതായ രൂപാന്തരത്തെ അനുസ്മരിപ്പിക്കുന്നതാണ് വെള്ളം വീഞ്ഞാക്കിയ അടയാളം അഥവാ അത്ഭുതം. വെള്ളത്തിന് പല ഗുണങ്ങളുണ്ടെങ്കിലും അത് വീഞ്ഞായിത്തീരുമ്പോൾ പല വിശിഷ്ട ഗുണങ്ങളും അതിൽ വന്നുചേരുന്നു. മാത്രവുമല്ല കർത്താവു നൽകിയ വീഞ്ഞ് സാധാരണ വീഞ്ഞിനെക്കാൾ മഹത്തായതായിരുന്നു. ഈ വീഞ്ഞ് സ്നേഹത്തിന്റെ പ്രതീകമായി വിചാരിക്കാം. എന്തെല്ലാം ഉണ്ടെങ്കിലും രുചികരമായ വീഞ്ഞും കൂടെയില്ലെങ്കിൽ, മുന്തിരി ധാരാളമുള്ള കർത്താവിന്റെ നാട്ടിൽ അതൊരു വലിയ കുറവായിരുന്നു. നമ്മുടെ സാമൂഹ്യ മണ്ഡലങ്ങളിൽ എന്തെല്ലാം ഉണ്ടെങ്കിലും സ്നേഹമാകുന്നവീഞ്ഞും കൂടെ ഇല്ലെങ്കിൽ ജീവിതം ശുഷ്ക്കമാകും, അരോചകമാകും. ആ വീഞ്ഞ് നൽകേണ്ടത് കർത്താവാണ്. തന്നോട് അതിനായി പ്രാർത്ഥിക്കേണ്ടതാണ്. പരിശുദ്ധാത്മാവാണ് ഈ സ്നേഹം നൽകുന്നത്. ''ദൈവത്തിന്റെ സ്നേഹം നമുക്കു നൽകപ്പെട്ട പരിശുദ്ധാത്മാവിനാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നുവല്ലോ'' (റോമ. 5:5) എന്ന് വി. പൗലോസ് പറയുന്നു. ഈ പരിശുദ്ധാത്മനിറവും തന്മൂലമുള്ള സ്നേഹനിറവും നമുക്കു ഉണ്ടാകേണ്ടതിന് നാം പാപബോധവും പാപദുഃഖവുമുള്ളവരായിരിക്കണം. ''നിങ്ങൾ മാനസാന്തരപ്പെട്ടു നിങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി ഓരോരുവൻ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനമേല്പിൻ. എന്നാൽ പരിശുദ്ധാത്മാവ് എന്ന ദാനം ലഭിക്കും'' (അപ്പോ. 2:38) എന്ന് വി. പത്രോസ് പറയുന്നു. ''സ്നാനമേററ നാം ഇനി സ്നാനമേൽക്കേണ്ടതില്ല, മാനസാന്തരപ്പെട്ടാൽമതി.'' എന്നാൽ ഇപ്പോഴെങ്കിലും നിങ്ങൾ പൂർണ്ണഹൃദയത്തോടും ഉപവാസത്തോടും കരച്ചിലോടും വിലാപത്തോടും കൂടെ എങ്കലേക്ക് തിരിവിൻ എന്ന് യഹോവായുടെ അരുളപ്പാട് (യോവേ. 2:12) പരിശുദ്ധാത്മനിറവിനും സ്നേഹനിറവിനും ദൈവത്തെ അനുസരിച്ചു സ്നേഹപ്രവൃത്തികൾ നാം ചെയ്യുകയുംവേണം. ''ദൈവം തന്നെ സ്നേഹിക്കുന്നവർക്ക് നൽകിയ പരിശുദ്ധാത്മാവും'' (അപ്പോ. 5: 32) എന്ന് വി. പത്രോസ് പറയുന്നു.

---

ഇവിടെയാണ് വി. പൗലൂസിന്റെ വാക്കുകളുടെ പ്രസക്തി വെളിപ്പെടുന്നത്:

> ''അവൻ ഇരുപക്ഷത്തെയും ഒന്നാക്കി, ചട്ടങ്ങളും കല്പനകളുമായ ന്യായപ്രമാണം എന്ന ശത്രുത്വം തന്റെ ജഡത്താൽ നീക്കി വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളഞ്ഞതു സമാധാനം ഉണ്ടാക്കിക്കൊണ്ട് ഇരുപക്ഷത്തെയും തന്നിൽ ഒരേ പുതുമനുഷ്യനാക്കി സൃഷ്ടിപ്പാനും ക്രൂശിന്മേൽ വച്ചു ശത്രുത്വം ഇല്ലാതാക്കി. അതിനാൽ ഇരുപക്ഷത്തെയും ഏകശരീരത്തിൽ ദൈവത്തോടു നിരപ്പിപ്പാനം തന്നേ.'' (എഫേസ്യ 2:14–16)

യഹൂദരും, യഹൂദേതരും തമ്മിലുള്ള ബന്ധത്തിലെ മതിൽ സ്വയത്യാഗത്തിന്റെ കുരിശിൽക്കൂടി ക്രിസ്തു തകർത്തുവെങ്കിൽ, സ്വയശിക്ഷണത്തിന്റെയും ദൈവത്തോടു ഐക്യപ്പെടുന്നതിന്റെയും ആത്മശക്തിയാൽ തകർക്കപ്പെടേണ്ട പല മതിലുകളുമുണ്ട്, നമുക്കു ചുററും.

പ: ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ ചരമരജതജൂബിലി വർഷമാണ് കടന്നുപോയത്. വർണ്ണശബളമായ ഉത്ഘാടനവും, ആത്മീയ നിർവൃതി പകരുന്ന വിവിധങ്ങളായ ആചരണങ്ങളും സമുചിതമായ സമാപനസമ്മേളനവും എല്ലാം ആ പരിശുദ്ധ പിതാവിനെക്കുറിച്ച് ചൂടുള്ള സ്മരണകൾ വിതറി. സംഘാടകർക്കെല്ലാം അഭിനന്ദനങ്ങൾ. എന്നാൽ, ഒരു ചോദ്യം, ആ പിതാവിന്റെ നാമത്തിൽ പ്രഖ്യാപിക്കപ്പെട്ട ആരാധനാ പഠനകേന്ദ്രം (ബസ്സേലിയോസ് ഗീവറുഗീസ് മെമ്മോറിയൽ ലിററർജിക്കൽ സെൻറർ) എന്തായി? മാർത്തോമ്മാ ശ്ളീഹായുടെ മക്കൾക്ക് അത് സ്വർഗ്ഗത്തിലുണ്ടെന്നു പറഞ്ഞൊഴിയുവാൻ എളുപ്പമാണെങ്കിലും മാർത്തോമ്മാശ്ലീഹായും വലിയബാവായും അതു ക്ഷമിക്കുമെന്നു തോന്നുന്നില്ല.

ജെ. കെ.

## കുഷ്ഠരോഗിയുടെ ഞായറാഴ്ച

(വി. ലൂക്കോ. 5:12−16)

നമ്മിലുള്ള സ്വാർത്ഥത നാം അറിയാതെതന്നെ നമ്മുടെ ജീവിതത്തിലെ എല്ലാ രംഗങ്ങളിലും കടന്നുകൂടി ക്രമേണയായി നമ്മെ ദ്രവിപ്പിക്കുന്നു. കുഷ്ഠരോഗി സ്വയം നശിക്കുകയും സമുദായത്തിൽനിന്ന് ബഹിഷ്കരിക്കപ്പെടുകയും ചെയ്യുന്നു. പാപിയുടെ അനുഭവവും ഇതുതന്നെയാണ്. പ്രതികാര ബുദ്ധിയും സ്വാർത്ഥതയും വഞ്ചനയും കോപവും അസൂയയും അഹങ്കാരവും അശുദ്ധിയും ഭയവും നിരാശയും അവനെ തകർത്തുകൊണ്ടിരിക്കുന്നു. ക്രിസ്തുവിന്റെ സ്നേഹത്തിനല്ലാതെ മറ്റൊന്നിനും അവനെ രക്ഷിപ്പാൻ കഴികയില്ല. പരിശുദ്ധാത്മാവിന്റെ വ്യാപാരത്താൽ സ്നേഹത്തിൽ നിറയുമ്പോൾ സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയ ജയം ഇവ കൊണ്ട് നാം നിറയും. ആത്മീയ സൗഖ്യത്തിന്റെ പൂർണ്ണതയാണിത്.

നമ്മുടെ പാപത്തിൽനിന്ന് മോചനം നൽകുന്നതിന് കഴിയുന്ന ഏകവൈദ്യനായ കർത്താവ് നിയമിച്ചിട്ടുള്ള പട്ടക്കാരന്റെ മുമ്പിൽ സത്യകുമ്പസാരം നടത്തി, പാപമോചനം പ്രാപിച്ച് മാമോദീസായിലെ ഉടമ്പടിയെ പുതുക്കി, വി. കുർബാന അനുഭവിച്ച് ഉയിർത്തെഴുന്നേററ കർത്താവിന്റെ ശക്തിയിൽ നാം മുമ്പോട്ടു പോകേണ്ടിയിരിക്കുന്നു. കുഷ്ഠരോഗിയെ തൊട്ട ആ തൃക്കരം പട്ടക്കാരനിൽ കൂടെ നമ്മുടെ മേൽ താൻ ആവസിപ്പിക്കുന്നു. വി. കുർബാനയിൽ കൂടി താൻ നമ്മിൽ തന്റെ വാസം പുതുക്കുന്നു.

എത്ര വ്രണം കൊണ്ട് നിറഞ്ഞ കുഷ്ഠരോഗിയെയും തൊട്ടു സൗഖ്യമാക്കുന്ന കർത്താവ് നമ്മുടെ മലിനത നിമിത്തം നമ്മിൽ നിന്ന് അകന്ന് മാറുന്നില്ല. കുഷ്ഠരോഗിയെപ്പോലെ അത്യാവശ്യ ബോധത്തോടും പൂർണ്ണവിശ്വാസത്തോടും വിനയത്തോടും പൂർണ്ണ സമർപ്പണത്തോടും തന്റെ മുമ്പാകെ നമുക്ക് സാഷ്ടാംഗ പ്രണാമം നടത്താം.

ഏതൊരു രോഗവും ആരംഭത്തിലാണ് ചികിത്സിക്കേണ്ടത്. നമ്മിൽ പലരും വലിയ തെററൊന്നുമില്ലെന്ന് പറയുന്നവരാണ്. കാരണം, നമ്മുടെ കുററങ്ങളെയും മടിയെയും കുറിച്ചു നമുക്ക് അനേക ന്യായങ്ങൾ പറയുവാനുണ്ട്. കാര്യമായ കുററങ്ങളില്ലെങ്കിൽത്തന്നെ വേണ്ടതെല്ലാം ചെയ്യുവാൻ കഴിയുന്ന നന്മ പരമാവധി ചെയ്തിട്ടുണ്ടോ എന്ന് ചിന്തിക്കുമ്പോഴാണ് നമ്മുടെ കുറവുകൾ മനസ്സിലാകുന്നത്. നമുക്ക് പാപമില്ലെന്ന് നാം പറയുന്നെങ്കിൽ നമ്മെത്തന്നെ വഞ്ചിക്കുന്നു. (യോഹ. 1:8)

## പക്ഷവാതരോഗിയുടെ ഞായറാഴ്ച

(വി. മർക്കോ. 2:1−12)

ശക്തിയില്ലായ്മയുടെയും മടിയുടെയും പ്രതീകമായി പക്ഷവാതത്തെ പരിഗണിക്കാവുന്നതാണ്. ''നന്മ ചെയ്വാനുള്ള താല്പര്യം എനിക്കുണ്ട്. പ്രവർത്തിക്കുന്നതോ ഇല്ല. ഞാൻ ഇച്ഛിക്കുന്ന നന്മ ചെയ്യുന്നില്ലല്ലൊ. ഇച്ഛിക്കാത്ത തിന്മയത്രേ പ്രവർത്തിക്കുന്നത്.'' (റോമ. 7:18, 19) എന്നും ''അയ്യോ, ഞാൻ അരിഷ്ട മനുഷ്യൻ. ഈ മരണത്തിന് അധീനമായ ശരീരത്തിൽ നിന്ന് എന്നെ ആര് വിടുവിക്കും? നമ്മുടെ കർത്താവായ യേശുക്രിസ്തു മുഖാന്തരം ഞാൻ ദൈവത്തിന് സ്തോത്രം ചെയ്യുന്നു.'' (റോമ. 7:24,25) എന്നും വി. പൗലോസ് പറയുന്നു. ഈ ശക്തിഹീനതയിൽ നിന്ന് കർത്താവിൽ ശക്തി പ്രാപിച്ച് ''എന്നെ ശക്തനാക്കുന്നവൻ മുഖാന്തരം ഞാൻ സകലത്തിനും പ്രാപ്തനാകുന്നു.'' (ഫിലി. 4:13) എന്ന് പറയുന്ന അനുഭവത്തിലേക്ക് നാം വരേണ്ടിയിരിക്കുന്നു. അതിനു തക്കവണ്ണം ദൈവത്തോടും തന്റെ മക്കളോടും ഉള്ള സ്നേഹത്തിൽ നാം നിറയണം. ''യഹോവ എനിക്ക് ചെയ്ത സകല ഉപകാരങ്ങൾക്കും ഞാൻ അവന് എന്തു പകരം കൊടുക്കും.'' (സങ്കീ. 116:12) എന്ന് സങ്കീർത്തനക്കാരൻ ചോദിക്കുന്ന മനോഭാവം നമുക്കുണ്ടാകണം. നാം അനുഭവിച്ച സകല നന്മകളും നമ്മുടെ പാപാവസ്ഥയിലും അനർഹതയിലും ദൈവം തരുന്ന ദാനങ്ങളാണ്. ഇന്ന് ശാസ്ത്രീയമായി ലോകത്തിനുണ്ടായിട്ടുള്ള സകല നേട്ടങ്ങളും ദൈവം മനുഷ്യന്റെ തലച്ചോറിൽക്കൂടി പ്രവർത്തിച്ചതിന്റെ ഫലമാണ്. നിത്യമായ നരകത്തിൽനിന്നും നിത്യമായ സ്വർഗ്ഗത്തിലേക്കുള്ള പ്രവേശനം നമുക്ക് ലഭിച്ചത് കർത്താവിന്റെ തിരുബലിയിൽ കൂടിയും പരിശുദ്ധാത്മ വ്യാപാരത്തിൽ കൂടിയുമാണ്. ഈ ബോദ്ധ്യവും ദൈവസാന്നിദ്ധ്യ ബോധവും നാം സദാ വളർത്തിക്കൊണ്ടിരിക്കണം.

നമ്മുടെ തളരാത്ത വിശ്വാസത്തോടു കൂടിയ മദ്ധ്യസ്ഥ പ്രാർത്ഥനയും ഉപബോധനവും (counselling) മറ്റെല്ലാ സഹായങ്ങളും നൽകി അനേകരെ സൗഖ്യദായകനായ കർത്താവിങ്കലേക്ക് കൊണ്ടുവരേണ്ടിയിരിക്കുന്നു.

പാപമോചന പ്രാപ്തിയിലും വിശ്വാസത്തിലും കൂടെ കർത്താവിന്റെ സൗഖ്യശക്തി പ്രാപിക്കത്തക്കവണ്ണം രോഗികളെ ഒരുക്കുവാൻ നമുക്ക് സാധിക്കേണ്ടിയിരിക്കുന്നു.

# ചരമ രജതജൂബിലി ആഘോഷങ്ങൾ



പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ ചരമ രജതജൂബിലി ആഘോഷങ്ങൾ സഭയിൽ പൊതുവായും ഭദ്രാസനാടിസ്ഥാനത്തിലും വിവിധ പരിപാടികളോടുകൂടി നടത്തപ്പെട്ടു. 1989 ജനുവരി 8-ാം തീയതി കോട്ടയം എം. ഡി. സെമിനാരിയിലെ ബസ്സേലിയോസ് നഗറിൽ റൂമേനിയൻ പാത്രിയർക്കീസ് ഉത്ഘാടനം ചെയ്ത ഈ ജൂബിലി ആഘോഷങ്ങൾ തുമ്പമൺ ഭദ്രാസനത്തിന്റെ നേതൃത്വത്തിലും സഭയുടെ പൊതുവായ ആഭിമുഖ്യത്തിലും ഡിസംബർ 31-ാം തീയതി വിപുല പരിപാടികളോടുകൂടി അവസാനിച്ചു. വിവിധ ഭദ്രാസനങ്ങളിലും സ്ഥാപനങ്ങളിലും ഈ ജൂബിലി ആഘോഷിച്ചു.

### പത്തനംതിട്ടയിൽ

ജൂബിലി സമാപനത്തോടനുബന്ധിച്ച് പത്തനംതിട്ട ടൗൺ മുഴുവൻ കമാനങ്ങളാലും കൊടികളാലും വൈദ്യുതാലങ്കാരങ്ങളാലും മനോജ്ഞമാക്കപ്പെട്ടിരുന്നു.

### സംഗമഘോഷയാത്ര

കാതോലിക്കേററ് കോളേജ് അങ്കണത്തിൽ തയ്യാറാക്കിയിരുന്ന ബസ്സേലിയോസ് നഗറിലെ

---

# കനാന്യ സ്ത്രീയുടെ മകളുടെ ഞായറാഴ്ച

**(വി. മത്താ. 15:12–31)**

ഭൂതബാധിതയായിരുന്ന മകളെ കർത്താവ് സൗഖ്യമാക്കിയതാണ് ഇന്നത്തെ ചിന്താവിഷയം. ഭൂതബാധിതന് വിവേക ബുദ്ധിയില്ല. അവന്റെ വികാരങ്ങളും ആഗ്രഹങ്ങളും സാധാരണക്കാരന്റേതിൽനിന്നും വിഭിന്നമായിരിക്കും. നാം പാപത്തിന് അടിമപ്പെട്ടിരിക്കുമ്പോൾ നാം പൈശാചിക ശക്തിക്ക് അടിമപ്പെട്ടിരിക്കയാണ്. ''ആകയാൽ പാപം നിങ്ങളുടെ മർത്യശരീരത്തിൽ അതിന്റെ മോഹങ്ങളെ അനുസരിക്കുമാറ് ഇനി വാഴരുത്.'' (റോമ. 5:12) എന്ന് വി. പൗലോസ് നമ്മെ ഉൽബോധിപ്പിക്കുന്നു. ഈ പൈശാചിക ശക്തി നമ്മിൽ നിന്ന് മാറണമെങ്കിൽ ദൈവ സ്നേഹത്തിന്റെശക്തി നമ്മിൽ വ്യാപരിക്കണം. ''ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബന്ധിക്കുന്നു '' (II കൊരി. 5:14)എന്ന് പറയുന്ന അനുഭവം നമ്മിൽ ഉണ്ടാകണം. അതിനാൽ നാൾതോറും നമ്മുടെ ജഡത്തെ നാം കുരിശിക്കണം. ''ക്രിസ്തുയേശുവിനുള്ളവർ ജഡത്തെ അതിന്റെ രാഗമോഹങ്ങളോടു കൂടെ ക്രൂശിക്കണം.'' (ഗലാ. 5:24) എന്ന് വി. പൗലോസ് പറയുന്നു. ''എന്നെ അനുഗമിപ്പാൻ ഒരുവൻ ഇച്ഛിച്ചാൽ, അവൻ തന്നെത്താൻ നിഷേധിച്ച്, നാൾതോറും തന്റെ കുരിശെടുത്തുംകൊണ്ട് എന്നെ അനുഗമിക്കട്ടെ'' (വി. ലൂക്കോ. 9:23) എന്ന് നമ്മുടെ കർത്താവും പറയുന്നു നമ്മുടെ പോരാട്ടം അവസാനത്തോളം ഉണ്ട്. ''അവസാനത്തോളം സഹിച്ചു നിൽക്കുന്നവൻ രക്ഷിക്കപ്പെടും '' (വി. മർക്കോ. 13:13) എന്ന് കർത്താവ് മററൊരു സന്ദർഭത്തിലും പറയുന്നു.

അമ്മയ്ക്ക് മകളോടുണ്ടായിരുന്ന ആഴമായ സ്നേഹവും കർത്താവിന്റെ ശക്തിയിലും നന്മയിലുമുള്ള ഉറച്ച വിശ്വാസവുമാണ് ആ മാതാവിനെ വീണ്ടും വീണ്ടും പ്രാർത്ഥിക്കുവാൻ പ്രേരണ നൽകിയത്. ഈ സ്ഥിരോത്സാഹം നമുക്കും വേണ്ടിയിരിക്കുന്നു.

നമ്മുടെ പ്രാർത്ഥനകൾക്ക് ഉത്തരം ലഭിക്കുന്നത് പല വിധത്തിലാണ്. ഉടനെ മറുപടി ലഭിച്ചെന്ന് വരാം. കുറെ താമസിച്ചായെന്നും വരും. പരലോകത്തിലെ അനുഗ്രഹമായിരിക്കാം ഉത്തരമായി ലഭിക്കുന്നത്. നമ്മുടെ പരമമായ നന്മയെ കരുതി ചോദിച്ചതുപോലെ മറുപടി നൽകാതെ മററൊരു രൂപത്തിൽ മറുപടി നൽകിയെന്നും വരാം. അതിനാൽ നാം ഉദ്ദേശിക്കുന്ന സമയത്തും ഉദ്ദേശിക്കുന്ന വിധത്തിലും മറുപടി കിട്ടാതെ വരുമ്പോൾ ആകുലചിത്തരാകാതെ പ്രത്യാശയോടെയിരിക്കേണ്ടതാണ്. ദൈവം തക്കസമയത്ത് മറുപടി നൽകാതിരിക്കയില്ല.

—0—

വേദിയിൽ സ്ഥാപിക്കുന്നതിനു സുൽത്താൻബത്തേരി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ആഘോഷപൂർവം കൊണ്ടുവന്ന പ. വലിയ ബാവായുടെ ഛായാചിത്രവും നിലയ്ക്കൽ നിന്നു കൊണ്ടുവന്ന കൊടിമരവും കുണ്ടറനിന്നുകൊണ്ടുവന്ന പതാകയും ദേവലോകം അരമനയിലെ കബറുകൽ നിന്നു കൊണ്ടുവന്ന ദീപശിഖയും 30-ാം തീയതി വൈകിട്ട് 5 മണിക്ക് പത്തനംതിട്ട ജില്ലാ സ്റ്റേഡിയത്തിൽ എത്തിയപ്പോൾ പട്ടണം ഒരു വലിയ ജനസമുദ്രമായി മാറിക്കഴിഞ്ഞിരുന്നു. തുടർന്ന് നടന്ന സംഗമഘോഷയാത്ര സ്റ്റേഡിയത്തിൽ നിന്ന് ആരംഭിച്ച് ടൗൺ ചുററി കാതോലിക്കേററ് കോളജ് സ്റ്റേഡിയത്തിൽ എത്തിച്ചേർന്നു. കൊടിമരവും പതാകയും ഉയർത്തിയശേഷം സ്റ്റേഡിയത്തിലെ സമ്മേളന നഗറിലെ വേദിയിൽ ഛായാചിത്രം പ്രതിഷ്ഠിക്കുകയും ദീപശിഖ കൊളുത്തുകയും ചെയ്തു. 31-ാം തീയതി രാവിലെ വി. കുർബ്ബാനയെ തുടർന്ന് സഭയുടെ വിവിധഭാഗങ്ങളിൽ നിന്ന് ജനക്കൂട്ടം പത്തനംതിട്ടയിലേക്ക് പ്രവഹിച്ചുകൊണ്ടിരുന്നു.

ഉച്ചയോടുകൂടി പ. ബാവാതിരുമേനിയും അഭിവന്ദ്യ തിരുമേനിമാരും തമിഴ്നാട് ഗവർണ്ണർ ഡോ. പി. സി. അലക്സാണ്ടറും മററു പ്രശസ്താതിഥികളും ബേസിൽ അരമനയിൽ എത്തി. ബേസിൽ അരമനയിൽ നിന്ന് കൃത്യം ഒരു മണിക്ക് തിരുമേനിമാരെയും അതിഥികളെയും വൈദികർ, സഭാ മാനേജിംഗ് കമ്മററി അംഗങ്ങൾ, ആഘോഷക്കമ്മററിക്കാർ, വാളൻറിയർമാർ എന്നിവർ ചേർന്ന് ആഘോഷപൂർവം വേദിയിലേക്ക് ആനയിച്ചു. തുടർന്ന് പ. ബസ്സേലിയോസ് മാർ തോമാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ പൊതുസമ്മേളനം ആരംഭിച്ചു. വെരി. റവ. എം. ററി. ജോസഫ് കോറെപ്പിസ്കോപ്പാ സ്വാഗതം ആശംസിച്ചു.

പ. ബാവാ തിരുമേനി ആമുഖമായി അദ്ധ്യക്ഷപ്രസംഗം ആരംഭിച്ച ശേഷം എഴുതി തയ്യാറാക്കിയ തിരുമനസ്സിലെ പ്രസംഗം തുമ്പമൺ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ജോൺസൺ വായിച്ചു. ഫാ. ദാനിയേൽ എൻ. വർഗീസ് സമ്മേളനം ഉത്ഘാടനം ചെയ്യുന്നതിന് തമിഴ്നാട് ഗവർണർ ഡോ. പി. സി. അലക്സാണ്ടറെ ക്ഷണിച്ചു. തുടർന്ന് ഡോ. അലക്സാണ്ടർ സമ്മേളനം ഉത്ഘാടനം ചെയ്തു.

# പ. ഗീവറുഗീസ് ദ്വിതീയൻബാവ അജയ്യനായ സഭാസാരഥി

## ഡോ: പി. സി. അലക്സാണ്ടർ

അനുപമമായ വ്യക്തി വിലാസത്താൽ അനുഗൃഹീതനായ പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാതിരുമേനി അജയ്യനായ സഭാസാരഥി ആയിരുന്നുവെന്ന് തമിഴ്നാട് ഗവർണ്ണർ ഡോ. പി. സി. അലക്സാണ്ടർ പ്രസ്താവിച്ചു. അദ്ദേഹം തുടർന്നു.

ആ പിതാവിന്റെ'' പ്രഭാത സൂര്യനെപ്പോലെ കാന്തിചിന്തുന്ന തേജോമയമായ മുഖം, അകളങ്ക സൗന്ദര്യം ഓളംവെട്ടുന്ന കണ്ണുകൾ, ദിവ്യ പൂജയർപ്പിക്കുമ്പോൾ ആ മുഖത്തു പ്രത്യക്ഷപ്പെടുന്ന അലൗകിക തേജസ്സ്, ഇതെല്ലാം എന്റെ ഹൃദയത്തിൽ ഇപ്പോഴും തെളിഞ്ഞു നിൽക്കുന്നു.'' ഡോ. അലക്സാണ്ടർ തുടർന്നു പറഞ്ഞു:

''മഹാത്മാക്കളുമായി ഇടപെടുമ്പോൾ അതനുസരിച്ച് ഉയരും. ശിശുക്കളുടെ അടുത്തുനിൽക്കുമ്പോൾ അദ്ദേഹം ഒരു നിർമ്മലശിശുവായി മാറും. സന്ദർഭത്തിനൊത്ത ഗൗരവവും ലാളിത്യവും പുലർത്തുന്ന ആ അനുപമസിദ്ധി അദ്ദേഹത്തിന്റെ താവഹം തന്നെ. എന്റെ ജീവിതത്തിൽ ആഴമായി സ്വാധീനം ചെലുത്തിയിട്ടുള്ള മഹാപുരുഷനാണ് പ: ബാവാ തിരുമേനി. 1952-ൽ ഞാൻ തൂത്തുക്കുടിയിൽ സബ്കലക്ടർ ആയിരുന്നു. അക്കാലത്ത് പ: ബാവാ തിരുമേനിയെ കണ്ട് അനുഗ്രഹം പ്രാപിക്കുന്നതിനുവേണ്ടി അദ്ദേഹത്തിന്റെ സന്നിധിയിലെത്തി. എന്റെ ജോലിയെക്കുറിച്ച് അദ്ദേഹം വാത്സല്യപൂർവം അന്വേഷിച്ചു. സബ്കലക്ടർ ആണെന്ന് വിനയപൂർവം മറുപടിപറഞ്ഞു. പഴയകാലത്തെ പേഷ്ക്കാർ ഉദ്യോഗമാണതെന്ന് ഒന്നുകൂടി വിശദമാക്കി കൊടുത്തു. ഉടൻ തന്നെ അദ്ദേഹം എന്നോട് ഒരു ചോദ്യം ചോദിച്ചത് ''പള്ളി പൂട്ടുന്നതിന് അധികാരം ഉണ്ടോ'' എന്നായിരുന്നു. അധികാരമുണ്ടെങ്കിലും പള്ളി പൂട്ടിക്കയില്ലെന്നായിരുന്നു എന്റെ ഉത്തരം. ബാവാ തിരുമനസ്സിലേക്ക് ആ മറുപടി അത്യന്തം ഇഷ്ടമായി. തിരുമേനിയെ സന്ദർശിക്കാൻ അവിടെ എത്തിയിരുന്നവരോടൊക്കെ, ഇവൻ ദൈവഭയമുള്ളവനാണെന്ന് എന്നെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറയുകയുണ്ടായി. തിരുമനസ്സിനെക്കുറിച്ചുള്ള സ്മരണകൾപോലും ആനന്ദദായകങ്ങളാണ്.

1952 ഡിസംബറിൽ ഒരു വെള്ളിയാഴ്ച മലങ്കര ഓർത്തഡോക്സ് സഭയ്ക്കു സമുദായക്കേസിൽ കേരള ഹൈക്കോടതിയിൽ പ്രതികൂലമായി വിധിയുണ്ടായപ്പോൾ തിരുമേനി കൽക്കട്ടായിലായിരുന്നു. വിധി അറിഞ്ഞപ്പോൾ ആ മഹാപുരുഷൻ തെല്ലും കുലുങ്ങിയില്ല. വെള്ളിയാഴ്ച ക്രൂശിക്കപ്പെട്ട സത്യം ഞായറാഴ്ച ഉയിർത്തെഴുന്നേററ

തുപോലെ, ഈ പരാജയം വിജയം ആയി പരിണമിക്കുമെന്ന് അദ്ദേഹം ദീർഘദർശനം ചെയ്തു. കൽക്കട്ടായിൽ നിന്നു അദ്ദേഹം അയച്ച ആ ഇടയസന്ദേശം, കേസിന്റെ പരാജയം മൂലം നിരാശയിലാണ്ട സഭാ സന്താനങ്ങളെ കർമ്മോന്മുഖരാക്കിത്തീർത്തു. രണ്ടാം ലോകമഹായുദ്ധകാലത്ത്, വിൻസ്റ്റൺ ചർച്ചിൽ ബ്രിട്ടീഷ് പാർലമെന്റിൽ ചെയ്ത ഉജ്ജ്വലമായ പ്രസംഗം ബ്രിട്ടീഷ് ജനതയെ തട്ടിയുണർത്തിയതുപോലെ, പ: ബാവാ തിരുമനസ്സിലെ സമുജ്ജ്വലസന്ദേശം മലങ്കരസഭാമക്കളെ തട്ടിയുണർത്തി. സഭയെ സമാധാനത്തിന്റെ തുറമുഖത്തെത്തിച്ച മഹാനായ നാവികൻ ആയിരുന്നു പ: ബാവാ തിരുമേനി.''

മലങ്കരസഭയുടെ അതി പ്രശസ്ത പുത്രനായ ഡോ: പി. സി. അലക്സാണ്ടറുടെ ഭക്തിനിർഭരവും വികാരോജ്ജ്വലവും ആയ പ്രസംഗത്തിൽ ആ മഹാ സദസ്സ് പൂർണ്ണമായും അലിഞ്ഞുചേർന്നു. നിയുക്തകാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, പ്രതിപക്ഷനേതാവ് കെ. കരുണാകരൻ, പാലാ കെ. എം. മാത്യു എം. പി., എസ്. എൻ. ഡി. പി. ജനറൽ സെക്രട്ടറി എ. എസ്. പ്രതാപ് സിംഗ്, കെ. കെ. നായർ എം. എൽ. എ, തോമസ് കുതിരവട്ടം എം. പി., ഉമ്മൻചാണ്ടി എം. എൽ. എ. എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി. എം. റ്റി. ജോസഫ് കോർ എപ്പിസ്ക്കോപ്പ സദസ്സിന് സ്വാഗതം ആശംസിച്ചു. ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി കൃതജ്ഞത പറഞ്ഞു. പ്രാർത്ഥന, കതോലിക്കാ മംഗളഗാനം, ദേശീയഗാനം എന്നിവയോടുകൂടി സമ്മേളനം പര്യവസാനിച്ചു.

പീലിപ്പോസ് മാർ തേയോഫിലോസ്, തോമസ് മാർ തീമോത്തിയോസ്, തോമസ് മാർ മക്കാറിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, ജോസഫ് മാർ പക്കോമിയോസ്, സക്കറിയ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ബർണബാസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, പീലിപ്പോസ് മാർ യൗസേബിയോസ്, പൗലൂസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാരും സഭാ വൈദികട്രസ്റ്റി മത്തായി നൂറനാൽ, അത്മായട്രസ്റ്റി പി. സി. ഏബ്രഹാം, സെക്രട്ടറി പോൾ മത്തായി മുതലായവരും വേദിയിൽ സന്നിഹിതരായിരുന്നു.

പ: വലിയ ബാവായുടെ ചിത്രങ്ങളും പ്രവർത്തനരംഗങ്ങളും മററും ചേർത്തു തയ്യാറാക്കിയ ഒരു വീഡിയോ കാസററിന്റെ പ്രകാശനവും നടന്നു.

ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ ചെയർമാനും പീലിപ്പോസ് മാർ യൗസേബിയോസ് എപ്പിസ്കോപ്പാ പ്രസിഡന്റും ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ജോൺസൺ വൈസ് പ്രസിഡന്റും എം. റ്റി. ജോസഫ് കോറെപ്പിസ്കോപ്പാ, ഫാ. ദാനിയേൽ എൻ. വർഗീസ്, പ്രിൻസിപ്പാൾ ഡോ. റ്റി. ഏ. ജോർജ് എന്നിവർ കൺവീനറന്മാരും ആയ സെൻട്രൽ കമ്മററിയുടെയും വിവിധ സബ് കമ്മററികളുടെയും അക്ഷീണ പ്രവർത്തനമാണ് ഈ സമ്മേളനത്തിന്റെ വിജയത്തിനു നിദാനം.

## സിമ്പോസിയം

നേരത്തെ കാതോലിക്കേററ് കോളജ് ഓഡിറേറാറിയത്തിൽ വച്ച് പ: ഗീവർഗീസ് ദ്വിതീയൻ ബാവായെപ്പററി ഒരു സിമ്പോസിയം നടത്തി. പ്രൊഫ: വർഗീസ് പടിയറ, ഡോ: ശമുവേൽ ചന്ദനപ്പള്ളി, കെ. എം. മാത്യു തിരുവല്ല, എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. മാർ കൂറിലോസ് തിരുമേനി മോഡറേറററായിരുന്നു. ദാനിയേൽ മാർ പീലക്സിനോസ്, പീലിപ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാരും വൈദികരും വലിയ ഒരു കൂട്ടം ആളുകളും അതിൽ സംബന്ധിച്ചു.

## കുന്നംകുളം ഭദ്രാസനം

(പ്ര. ലേ.)

ചരമരജതജൂബിലി കുന്നംകുളം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഡിസംബർ 9-ാം തീയതി ഞായറാഴ്ച അതിവിപുലമായ രീതിയിൽ ആഘോഷിച്ചു. പ. ബാവായെ ഭക്ത്യാദരപൂർവ്വം ഭദ്രാസനം സ്മരിച്ചു.

പൂർവപിതാക്കൻമാർ സഭയ്ക്കു നൽകിയ വിശ്വാസം കടുകിട തെററിക്കാതെ പവിത്രമായി സൂക്ഷിക്കുമെന്ന ദൃഢപ്രതിജ്ഞയുമായി ആയിരങ്ങൾ പങ്കെടുത്ത റാലിയോടെ ബാവായുടെ ചരമരജതജൂബിലി ആഘോഷ പരിപാടികൾക്കു തുടക്കംകുറിച്ചു. ചരമ രജതജൂബിലിയെ അനുസ്മരിപ്പിക്കുന്ന 25 ഗുണ്ടുകൾ മുഴങ്ങിയതോടെ പുറപ്പെട്ട റാലിക്കു മുന്നിൽ പുഷ്പാലംകൃതമായ തുറന്ന ജീപ്പിൽ ബാവായുടെ ഛായാപടവുമായി പ്രവർത്തകർ നീങ്ങി.

ആഘോഷക്കമ്മിററി ഭാരവാഹികൾക്ക പിന്നിൽ സ്തുതി ഗീതങ്ങൾ ആലപിച്ച സണ്ടേസ്കൂൾ വിദ്യാർത്ഥികൾ, സ്ത്രീ സമാജം പ്രവർത്തകർ, സഭാംഗങ്ങൾ, വൈദികർ എന്നിവർ അണിനിരന്നു. വാദ്യമേളങ്ങൾ റാലിക്കു കൊഴുപ്പുകൂട്ടി. ജീവിതാന്ത്യത്തോളം സഭയ്ക്കു വേണ്ടി പോരാടിയ പുണ്യാത്മാവിന്റെ അനുഗ്രഹാശിസ്സുകൾ യാചിക്കുന്ന ഗീതങ്ങളും റാലിയിൽ മുഴങ്ങി.

പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ, മെത്രാപ്പോലീത്തമാരായ തോമസ് മാർ മക്കാറിയോസ്, തോമസ് മാർ തിമോത്തിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നിവരോടൊപ്പം പ്രത്യേകരഥത്തിൽ എഴുന്നള്ളി.

സഭാഐക്യത്തിനായി യത്നിക്കണമെന്ന് വൈ. എം. സി. എയിൽ ചേർന്ന പൊതുസമ്മേളന

ത്തിൽ പ. കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു. ചരമ രജതജൂബിലി ആഘോഷം അദ്ദേഹം ഭദ്രദീപം കൊളുത്തി ഉദ്ഘാടനം ചെയ്തു.

ആത്മീയ മണ്ഡലത്തിൽ ശോഭിച്ച നക്ഷത്രമായിരുന്നു മാതൃകാപുരുഷനായ ഗീവർഗീസ് ദ്വിതീയൻ ബാവായെന്ന് അധ്യക്ഷ പ്രസംഗത്തിൽ തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത പറഞ്ഞു.

ചടങ്ങിൽ മെത്രാപ്പോലീത്താമാരായ തോമസ് മാർ മക്കാറിയോസ്, മലബാർ സ്വതന്ത്ര സുറിയാനി സഭാ മേലദ്ധ്യക്ഷൻ ജോസഫ് മാർ കൂറിലോസ്, മാർത്തോമ്മാ സഭയുടെ ഡോ. സഖറിയ മാർ തെയോഫിലോസ് എപ്പിസ്കോപ്പ, യൂയാക്കിം മാർ കൂറിലോസ് എപ്പിസ്കോപ്പ, മുനിസിപ്പൽ ചെയർമാൻ കെ. സി. ബാബു, ഭദ്രാസന സെക്രട്ടറി ഫാ. സി. വി. ഏബ്രഹാം, ഫാ. ജോസഫ് പുലിക്കോട്ടിൽ, ഫാ. മത്തായി നൂറനാൽ, ഫാ. ജോർജ്ജ് കണ്ണോത്ത് എന്നിവർ പ്രസംഗിച്ചു. ഭദ്രാസനാധിപൻ പൗലോസ് മാർ മിലിത്തിയോസ് എപ്പിസ്ക്കോപ്പാ സ്വാഗതവും ജനറൽ കൺവീനർ പി. വി. ജേക്കബ് നന്ദിയും പറഞ്ഞു.

## ചെങ്ങന്നൂർ ഭദ്രാസനം

ചെങ്ങന്നൂർ ഭദ്രാസനാടിസ്ഥാനത്തിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമരജത ജൂബിലി 1989 ഡിസംബർ 9-ാം തീയതി ഞായറാഴ്ച ആചരിച്ചു. ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് തിരുമനസ്സിലെ കല്പന പ്രകാരം അന്നേ ദിവസം എല്ലാ പള്ളികളിലും പ. ബാവാ തിരുമേനിക്കുവേണ്ടി വി. കുർബ്ബാന മദ്ധ്യേ പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും അനുസ്മരണാസമ്മേളനങ്ങൾ ചേരുകയും ചെയ്തു.

ഉച്ചകഴിഞ്ഞ് ബഥേൽ അരമനയിൽ വച്ച് പ. ബാവായെപ്പറ്റി ഒരു സിംബോസിയം നടത്തി. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു. മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനി മോഡറേററായിരുന്നു. ഫാ. ററി. ജി. സഖറിയ, പോരുമണലിൽ, ഡോ. ശമുവേൽ ചന്ദനപ്പള്ളി, എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

കൊടശനാട് സെ. സ്ററീഫൻസ് പള്ളിയുടെ ആഭിമുഖ്യത്തിലും വികാരി ഫാ. ററി. ജി. ജോണിന്റെ നേതൃത്വത്തിലും പ. വലിയ ബാവായെപ്പററി ഒരു സിമ്പോസിയം നടത്തുകയുണ്ടായി. ഫാ. കെ. വി. ഗീവർഗീസ്, ഫാ. ററി. ജി. സഖറിയ, ഏബ്രഹാം സഖറിയ ചെമ്പകമഠം, എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. ഉച്ചകഴിഞ്ഞു ചേർന്ന സമ്മേളനത്തിൽ പ. ബാവാ അദ്ധ്യക്ഷം വഹിച്ചു. മാർ എപ്പിപ്പാനോസ് തിരുമേനി, തേയോഫോറോസ് റമ്പാച്ചൻ, ഡോ. ശമുവേൽ ചന്ദനപ്പള്ളി തുടങ്ങിയവർ പ്രസംഗിച്ചു.

## തിരുവനന്തപുരം

തിരുവനന്തപുരം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പ. ബാവായുടെ ചരമ രജതജൂബിലി 1989 ഡിസംബർ 12–ാം തീയതി ആഘോഷമായി കൊണ്ടാടി. ഉള്ളൂർ ട്രിനിററി ഹാളിൽ ചേർന്ന സമ്മേളനം പ. കാതോലിക്കാ ബാവാ ഉത്ഘാടനം ചെയ്തു. മാത്യൂസ് മാർ കൂറിലോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ച സമ്മേളനത്തിൽ ജോസഫ് മാർ ഐറേനിയസ്, മനോരമ ചീഫ് എഡിററർ കെ. എം. മാത്യൂ, സി. കെ. കൊച്ചുകോശി IAS Retd. എന്നിവർ ആശംസാ പ്രസംഗം നടത്തി. ഇടവക മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ദീയസ്കോറോസ് സ്വാഗതവും ഭദ്രാസന സെക്രട്ടറി ഫാ. സ്ററീഫൻ വൈരമൺ കൃതജ്ഞതയും പറഞ്ഞു.

യോഗത്തിൽവച്ച് ഭദ്രാസനത്തിൽ 25 വർഷങ്ങൾ സണ്ടേസ്ക്കൂൾ സേവനം പൂർത്തിയാക്കിയിട്ടുള്ള അദ്ധ്യാപകർക്കു പ്രശംസാപത്രവും ജൂബിലി പ്രമാണിച്ച് ഭദ്രാസനാടിസ്ഥാനത്തിൽ നടത്തിയ ഉപന്യാസ മത്സര വിജയികൾക്കുള്ള സമ്മാനവും പ. ബാവാ നൽകി.

ജൂബിലി പ്രമാണിച്ചു കുണ്ടറ സ്കൂളിൽ വച്ചു നടത്തിയ സിമ്പോസിയത്തിൽ റവ. ഡോ. വി. സി. ശാമുവേൽ മോഡറേററായിരുന്നു. വെരി. റവ. അലക്സ് കുരമ്പിൽ, പ്രൊ. ററി. ററി ഡാനിയേൽ, വെരി. റവ. സിറിൽ റമ്പാൻ, ഡോ. ശാമുവേൽ ചന്ദനപ്പള്ളി എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

## കൊല്ലം ഭദ്രാസനത്തിൽ

### ബസേലിയോസ് ശാന്തിഭവൻ

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ രജത ജൂബിലി സ്മാരകമായി 1989 നവംബർ 25–ാം തീയതി കൊല്ലം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ പ്രായം ചെന്നവർക്കു താമസിക്കുന്നതിനുള്ള ഒരു ''ശാന്തിഭവൻ'' തലവൂർ, കുന്നിക്കോട് എന്ന സ്ഥലത്ത് പ. മാർത്തോമ്മാ മത്യൂസ് പ്രഥമൻ ബാവാ ഉത്ഘാടനം ചെയ്തു. ജൂബിലി സമ്മേളനത്തിൽ പ. ബാവാ ആദ്ധ്യക്ഷം വഹിച്ചു. സമ്മേളനം ഭക്ഷ്യമന്ത്രി ചന്ദ്രശേഖരൻ നായർ ഉത്ഘാടനം ചെയ്തു. ദീയസ്കോറോസ് മെത്രാപ്പോലീത്താ, ഡോ. ശമുവേൽ ചന്ദനപ്പള്ളി, ആർ. ബാലകൃഷ്ണപിള്ള, ഏ. ജോർജ്ജ്, ജോർജ്ജ് ജോസഫ്, എൻ. രാഘവൻ നായർ, ഡോ. മുഹ്ദീൻ കുഞ്ഞ് എന്നിവർ ആശംസാപ്രസംഗം നടത്തി. സമ്മേളനത്തിൽ വച്ച് ഭദ്രാസന ഭവന പദ്ധതിയനുസരിച്ച് പണിതുകൊണ്ടിരിക്കുന്ന 135 വീടുകളിൽ അഞ്ചെണ്ണത്തിന്റെ താക്കോൽ ദാനം ആർ. ബാലകൃഷ്ണപിള്ള നിർവഹിച്ചു.

മാത്യൂസ് മാർ കൂറിലോസ് തിരുമേനി സ്വാഗതവും മാത്യൂസ് മാർ എപ്പിപ്പാനോസ് തിരുമേനി കൃതജ്ഞതയും പറഞ്ഞു.

(ശേഷം പേജ് 31)



പത്തനംതിട്ടവച്ചുനടന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ രജത ജൂബിലി സമാപനസമ്മേളന വേദിയിലേക്ക് പ. മാർത്തോമ്മാ മത്യൂസ് പ്രഥമൻ ബാവായേയും ഗവർണർ ഡോ. പി.സി. അലക്സാണ്ടറേയും സ്വീകരിച്ച് ആനയിക്കുന്നു.



ജൂബിലി സമ്മേളനത്തിന്റെ ഒരു ദൃശ്യം. നിയമസഭാ പ്രതിപക്ഷ നേതാവ് ശ്രീ. കെ. കരുണാകരൻ, ഡോ. പി.സി. അലക്സാണ്ടർ, പ. ബാവാ തിരുമേനി എന്നിവർ അദ്ധ്യക്ഷവേദിയിൽ.



കുന്നംകുളം ഭദ്രാസനാടിസ്ഥാനത്തിൽ നടത്തപ്പെട്ട രജത ജൂബിലി സമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷപ്രസംഗം നടത്തുന്നു. പൗലൂസ് മാർ മിലിത്തിയോസ്, ജോസഫ് മാർ കൂറിലോസ്, (തോഴിയൂർ) തോമസ് മാർ തീമോത്തിയോസ്, തോമസ് മാർ മക്കാറിയോസ്, മാർത്തോമ്മാ സഭയിലെ സഖറിയ മാർ തേയോഫിലോസ്, യുയാക്കീം മാർ കൂറിലോസ് എന്നീ തിരുമേനിമാരും അദ്ധ്യക്ഷവേദിയിൽ.



ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറിലോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ 28 – 1 – 90 –ൽ ചെങ്ങന്നൂർ ബഥേലിലെ മാർ പീലക്സീനോസ് നഗറിൽവച്ചു നടന്ന ഓർത്തഡോക്സ് സണ്ടേസ്കൂൾ അസോസിയേഷൻ ജൂബിലി സമാപനസമ്മേളനം ജസ്റ്റീസ് ജോൺ മാത്യു ഉത്ഘാടനം ചെയ്യുന്നു.

# വിശുദ്ധ സഭയിലെ നോമ്പും ചില ധാർമ്മികാനുഷ്ഠാനങ്ങളും (i)

## ഒരു പഠനം

ഫാ. ഡോ. ജേക്കബ് കുര്യൻ

പരിശുദ്ധ സഭയുടെ അനുസ്യൂതമായ ആധ്യാത്മിക വളർച്ചയുടെ ഒരു അനിഷേധ്യമായ ഘടകമാണ് ധാർമ്മികാനുഷ്ഠാനങ്ങൾ. ഇവയിൽ സുപ്രധാനങ്ങളായ മൂന്ന് അനുഷ്ഠാനങ്ങളെ സംബന്ധിച്ച് ചരിത്രപരമായ ഒരു സംക്ഷിപ്ത പഠനമാണ് ഈ ഉപന്യാസത്തിന്റെ ലക്ഷ്യം

### 1. നോമ്പ് (Fast)

നോമ്പ്, എന്നതിന് എബ്രായ ഭാഷയിൽ 'സോം' എന്നാണ് പറയുന്നത്. (സുറിയാനിയിൽ സൗമോ) അതിന് 'ഭക്ഷണം വർജ്ജിക്കുക,' 'സ്വയം ദണ്ഡിപ്പിക്കുക' എന്നൊക്കെ അർത്ഥം നൽകപ്പെടുന്നു. ഗ്രീക്കുഭാഷയിൽ 'നേഡ്റ്റയിയാ' എന്ന പദമാണ് ഉപയോഗിക്കുന്നത്. അതിന്, 'മതപരമായ ഒരു വ്രതം' എന്നാണ് അർത്ഥം. വിശുദ്ധ സഭയുടെ പാരമ്പര്യത്തിൽ 'നോമ്പ്' എന്ന പദത്തിന് വ്യാപകമായ അർത്ഥമുണ്ട്. ഭക്ഷണത്തിൽനിന്നും, മററ് ലൗകിക വിഭവങ്ങളിൽനിന്നും ഉള്ള സമ്പൂർണ്ണമായ ഉപവാസം എന്നോ, ചില പ്രത്യേക ഭക്ഷണപദാർത്ഥങ്ങളുടെ വർജ്ജനം എന്നോ, ഈ പദത്തിൽ അർത്ഥമാക്കപ്പെടുന്നു. യഹൂദ മതത്തിൽ നോമ്പിന് വളരെയധികം പ്രാധാന്യം നൽകപ്പെട്ടിരുന്നു. പലപ്പോഴും ബാഹ്യമായ ഒരു ആചാരമായി മാത്രം അത് അധഃപതിച്ചിരുന്നുവെന്നു പറയണം; നമ്മുടെ കർത്താവ്, ഒരു യഹൂദന് കല്പിക്കപ്പെട്ടിരുന്ന നോമ്പുകൾ അനുഷ്ഠിച്ചിരിക്കണം. എന്നാൽ തന്റെ പരസ്യ ശുശ്രൂഷക്ക് മുമ്പുള്ള, നാല്പതു ദിവസത്തെ നോമ്പിനെക്കുറിച്ചു മാത്രമേ വിശുദ്ധ വേദപുസ്തകത്തിൽ പറയുന്നുള്ളു. (മത്താ. 4:2, മർക്കോ. 1 :13, ലൂക്കൊ. 4: 1,2). ജീവിതത്തിൽ നോമ്പിന്റെ പ്രാധാന്യത്തെ സംബന്ധിച്ച് കർത്താവ് തികച്ചും ബോധവാനായിരുന്നു. നോമ്പിനെ അധികരിച്ച് കർത്താവ് പറയുന്ന വാക്യങ്ങളാണ്, മത്താ. 6: 16, മർക്കൊ. 2: 20, 9: 29 എന്നീ ഭാഗങ്ങൾ. അപ്പോസ്തോലന്മാരുടെ ജീവിതത്തിലും നോമ്പിന് സർവപ്രധാനമായ സ്ഥാനമാണ് നൽകിയിരുന്നതും എന്ന്, അപ്പോ; 13: 2, 14: 23, 2 കൊരി. 6;5, 11: 27, എന്നീ ഭാഗങ്ങൾ സാക്ഷ്യം നൽകുന്നു.

ഇപ്രകാരം നോമ്പിന്റെ പരമമായ പ്രാധാന്യത്തെ അംഗീകരിച്ചുകൊണ്ടായിരുന്നു സഭയുടെ വളർച്ചയും. ആദിമ സഭയിൽ കുറെക്കാലത്തേയ്ക്ക് നോമ്പിനെ സംബന്ധിച്ച് യാതൊരു പ്രത്യേക നിഷ്ക്കർഷയും, നിയമങ്ങളും ഉണ്ടായിരുന്നതായി തെളിവില്ല. ഓരോരുത്തരും, സ്വമേധയ അനുഷ്ഠിക്കുന്ന പതിവായിരുന്നു. ആദിമ ക്രിസ്ത്യാനികളിൽ പലരും യഹൂദന്മാരായിരുന്നതിനാൽ, അവർ തങ്ങളുടെ പാരമ്പര്യം അപ്രകാരം തന്നെ, അഭംഗം തുടർന്നുവെന്നും കരുതാം. കാലക്രമേണ സഭയിൽ ചില നിഷ്ക്കർഷകൾ ഒക്കെ ഉണ്ടായിത്തുടങ്ങുകയും; മൂന്നാം നൂററാണ്ടായപ്പോഴേക്കും മൂന്നു രീതിയിലുള്ള നോമ്പാചരണങ്ങൾ സഭയിൽ സാധാരണമായിത്തീരുകയും ചെയ്തു.

#### (a) പ്രതിവാര ഉപവാസദിനങ്ങൾ (Weekly fasts)

യഹൂദന്മാർ, ആഴ്ചയിൽ ശാബതു കൂടാതെ, രണ്ടു ദിവസം (തിങ്കൾ, വ്യാഴം) ഉപവസിക്കുമായിരുന്നു. മിക്കവാറും ഇതിന്റെ സ്വാധീനത്താൽ തന്നെ സഭയിലും രണ്ടു ദിവസങ്ങൾ ഉപവസിക്കുവാൻ നിഷ്ക്കർഷയുണ്ടായി. ഇതിനെക്കുറിച്ച് നമുക്ക് ലഭിച്ചിരിക്കുന്ന ഏററവും പുരാതനമായ തെളിവ് എ. ഡി. 150–നു മുമ്പായി എഴുതപ്പെട്ട 'ഡിഡാക്കേ' (പന്ത്രണ്ട് അപ്പൊസ്തോലന്മാരുടെ പഠിപ്പിക്കലുകൾ) എന്ന ഗ്രന്ഥമാണ്, 'കപടഭക്തരായ യഹൂദന്മാരെപ്പോലെ നിങ്ങൾ തിങ്കളാഴ്ചയും, വ്യാഴാഴ്ചയും നോമ്പെടുക്കരുത്. പിന്നെയോ, ബുധനാഴ്ചയും, വെള്ളിയാഴ്ചയും നോമ്പെടുക്കുക.' (Part 2:8) ഇക്കാര്യത്തെക്കുറിച്ചുതന്നെ, തെർത്തുല്യൻ (160 അലക്സാന്ത്രിയായിലെ ക്ലീമീസ്, ബാർദൈസാൻ (Dialogue on fate, c: 196), എന്നിവരും സാക്ഷ്യം നൽകുന്നുണ്ട്. ഇന്നും പൗരസ്ത്യ സഭകൾ ആചരിച്ചുവരുന്ന നോമ്പ് ദിനങ്ങളാണ്, ബുധനും, വെള്ളിയും. കർത്താവിന്റെ പീഡാനുഭവത്തെയും കുരിശുമരണത്തേയും അവ സ്മരിക്കുന്നു. പാശ്ചാത്യരും, ഇതംഗീകരിച്ച് വെള്ളിയാഴ്ചയെ ബഹുമാനിക്കുന്നു. എന്നാൽ എ. ഡി. 400 ആയപ്പോൾ പാശ്ചാത്യ പാരമ്പര്യത്തിൽ ബുധനാഴ്ചയ്ക്കു പകരം, ശനിയാഴ്ച നോമ്പു ദിവസമാക്കി മാററിയെന്നു ചില പ്രമാണങ്ങളിൽ കാണുന്നു.

#### (b) മാമോദീസായ്ക്കു മുമ്പുള്ള നോമ്പ്. (Pre-baptismal fasting)

ആദിമ സഭയിൽ വിശ്വാസികളായിത്തീർന്ന അക്രൈസ്തവർക്ക് മാമോദീസാ നൽകുന്നതിനു

മുമ്പായി, ഒന്നോ രണ്ടോ ദിവസം സ്നാനാർത്ഥി ഉപവസിച്ച് യഥാർത്ഥ അനുതാപത്തിലേക്ക് തിരിയണം എന്ന് നിഷ്ക്കർഷിച്ചിരുന്നു. ഡിഡാക്കേയിൽ പറയുന്നത് സ്നാപകനും, സ്നാനാർത്ഥിയും കഴിയുമെങ്കിൽ മററുള്ളവരും ഉപവസിക്കണം, എന്നാണ്. എന്നാൽ പിന്നീട് ഈ ഉപവാസം ഉയിർപ്പിനോടനുബന്ധിച്ചുള്ള ഉപവാസകാലത്തേയ്ക്ക് മാററി പ്രതിഷ്ടിച്ചു.

## (c) ഉയിർപ്പിനോടനുബന്ധിച്ചുള്ള ഉപവാസം (Lent fast)

ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം, സംവത്സരത്തിലെ ഏററവും പ്രധാന സംഭവം രക്ഷകൻെറ 'ഉയിർപ്പ്' ആയിരുന്നു. ഓരോ വർഷവും, ഈ ഉയിർപ്പു ദിവസത്തെ, സന്തോഷനിർഭരമായ ഉത്സവമായി അവർ ആചരിച്ചു. കാലക്രമേണ, ഈ ബഹുമാനം വർദ്ധിച്ചു വളരുകയും, ആന്തരികമായി പ്രത്യേക തയ്യാറെടുപ്പോടെ അതിനെ സ്വാഗതം ചെയ്‌വാൻ അവർ ഉത്സാഹിക്കയും ചെയ്തു. അതിനുവേണ്ടി ഉയിർപ്പിനുമുമ്പായി ഉപവസിക്കുക എന്നൊരു രീതി ഒന്നാം നൂററാണ്ടിൽ തന്നെ ആരംഭിച്ചു. തെർത്തുല്യൻ പറയുന്നത് ഇക്കാര്യം അപ്പോസ്തോലന്മാർ കല്പിച്ച് ഏർപ്പെടുത്തി യഥാർത്ഥ മണവാളൻ തോഴ്മക്കാരിൽ നിന്ന് വേർപ്പെടുത്തപ്പെട്ട്, നാല്പതു മണിക്കൂറുകൾ കബറിൽ വസിച്ചപ്പോൾ; കർത്തൃവചനത്തെ സാക്ഷാത്കരിക്കുവാൻ; അവർ ആദ്യം നാല്പതു മണിക്കൂർ നേരത്തേയ്ക്കു ഈ നോമ്പ് ആചരിച്ചു. എന്നാൽ പിന്നീട് ഈ സമയം ദീർഘിപ്പിക്കയുണ്ടായി. ഇക്കാര്യത്തെക്കുറിച്ച് ഐറീനസ് എന്ന പിതാവ്, (സി. 190 എ. ഡി.) വിക്ടർ എന്ന റോമൻ ബിഷപ്പിന് അയച്ച കത്തിൽ പ്രതിപാദിക്കുന്നുണ്ട്. മൂന്നാം നൂററാണ്ടോടുകൂടി ഈ നോമ്പ്, നാല്പതുദിവസം ആചരിക്കുന്ന പതിവ്, സാധാരണമായി.

## (d) നാൽപതു ദിവസത്തെ ഉപവാസം

'ക്വാഡ്രാജസിമ' എന്നാണ് ഈ നോമ്പിൻെറ ലത്തീൻ നാമം (Quadra gesima) ഗ്രീക്കുഭാഷയിൽ ഇതിന് ടെസാറാകോസ്റേറ(Tessarakoste) എന്നാണ് പറയുന്നത്. ഏ. ഡി. 250 നോടടുത്ത് എഡേസായിൽ ആണ് നാല്പതുദിവസമുള്ള നോമ്പിൻെറ ആചരണാരംഭം. (P. 122, Some Source Materials for Students in Church History) ആകമാന സഭയ്ക്ക് ആധികാരികമായി ഇതിനെ അംഗീകരിച്ചത് ഏ. ഡി. 325–ലെ നിഖ്യാ സുന്നഹദോസിലാണ്. അപ്പോസ്തോലന്മാരാൽ കല്പിക്കപ്പെട്ടത് എന്ന് അവകാശപ്പെടുന്ന ഒരു പ്രമാണത്തിൽ പറയുന്നു. നിങ്ങൾ കർത്താവിൻെറ കഷ്ടാനുഭവത്തിന് നാല്പതു ദിവസംമുമ്പ് ഉപവസിക്കണം. കാരണം, നമ്മുടെ രക്ഷകൻ പോലും നാല്പതു ദിവസം ഉപവസിച്ചു. (Doctrine of Apostles, Canon 7, (Cureton ASD). ആദിമസഭയിൽ സ്നാനാർത്ഥികളുടെ വിശ്വാസബോധനത്തിനും, അനുതാപത്തിനും, ഏററവും പ്രധാനപ്പെട്ട കാലഘട്ടമായിരുന്നു ഈ ഉപവാസം. പരിശുദ്ധനായ മാർ അത്താനാസ്യോസ്, തോമിയസിലെ സെറാപ്പിയന് എഴുതുമ്പോൾ പറയുന്നു 'ജനങ്ങൾ നാല്പതുദിവസത്തെ നോമ്പെടുക്കണം, ഇത് അനുസരിക്കാത്തവൻ ഉയിർപ്പിൽ സംബന്ധിക്കുവാൻ അയോഗ്യൻ ആകുന്നു.' യെറുശലേമിലെ കൂറീലോസ്, 'ആത്മാക്കളുടെ രക്ഷയ്ക്ക് നാല്പതുദിവസം പ്രാർത്ഥനയ്ക്കും ഉപവാസത്തിനും മാററിവയ്ക്കു'വാൻ ആവശ്യപ്പെട്ടു. അപ്പൊസ്തോലിക കാനോനിൽ ഈ നോമ്പെടുക്കാത്ത പുരോഹിതനെ മുടക്കണം എന്നും നിഷ്ക്കർഷിക്കുന്നു.

നാലാം ശതാബ്ദത്തോടുകൂടി പൗരസ്ത്യസഭയിൽ കഷ്ടാനുഭവ ആഴ്ചയ്ക്കു മുമ്പുള്ള ആറ് ആഴ്ച നീണ്ടുനിന്നിരുന്ന ഉപവാസമായിരുന്നു ഇത്. റോമാ, അലക്സന്ത്രിയാ യെറുശലേം എന്നിവിടങ്ങളിൽ, കഷ്ടാനുഭവ ആഴ്ച ഉൾപ്പെടെ ആറ് ആഴ്ച ആയി നോമ്പ് ആചരിച്ചു. സുറിയാനി സഭ നാല്പതുദിവസത്തെ ഉപവാസത്തോട് കഷ്ടാനുഭവ ആഴ്ചകൂടി നോമ്പുദിനങ്ങളായി ആചരിക്കുന്നതിനാൽ, 'അൻപതുനോമ്പ്' ആയിത്തീർന്നു.

## മററ് നോമ്പുകൾ

ഒൻപതാം നൂററാണ്ട് ആയപ്പോഴേയ്ക്കും പൗരസ്ത്യസഭയിൽ മററ് നാലു നോമ്പുകളും ആചരിക്കപ്പെടുവാൻ തുടങ്ങി. ഉയിർപ്പ് പോലെ, സഭ പ്രാധാന്യം കല്പിച്ച മററു ചില വിശേഷദിവസങ്ങളിലേയ്ക്കുള്ള ആത്മീയ തയ്യാറെടുപ്പായിട്ടാണ്, ഈ നോമ്പുകൾക്ക് പ്രചാരം സിദ്ധിച്ചത്. അപ്പൊസ്തലന്മാരുടെ സ്മരണയ്ക്കായി പെന്തിക്കൊസ്തി മുതൽ ജൂൺ 29 വരെയും കന്യകമറിയാമിൻെറ വാങ്ങിപ്പിനെ ഓർക്കുവാൻ ഓഗസ്ററിലും, കർത്താവിൻെറ ജനനത്തെ സ്മരിക്കുവാൻ ഡിസംബർ മാസത്തിലും നോമ്പുകൾ ആചരിക്കുവാൻ തുടങ്ങി. ക്രിസ്തുമസിൻെറ നോമ്പ് ഗ്രീക്കുസഭയിൽ നവംബർ 15 മുതൽ ആരംഭിക്കുന്നു. എന്നാൽ ഈ നോമ്പുകളുടേതിൽനിന്ന് വ്യത്യസ്തമായ പ്രാധാന്യത്തോടെയാണ്, നാലാം ശതാബ്ദത്തിൻെറ അവസാനം മുതൽ സുറിയാനി സഭയിൽ മൂന്നുനോമ്പ് ആരംഭിച്ചത്. പേർഷ്യയുടെയും, കോൺസ്ററാൻറിനോപ്പിളിൻെറയും മദ്ധ്യത്തിൽ അതിർത്തിപ്രദേശത്ത് സ്ഥിതിചെയ്ത ഒരു സ്വതന്ത്ര രാജ്യമായിരുന്നു നിസിബിസ്. എന്നാൽ പേർഷ്യൻ രാജാവ് ഈ നിസിബിസ് ആക്രമിക്കുവാൻ സൈന്യസമേതം വന്നെത്തി. ഭയവിഹ്വലരായ നിസിബിസിലെ ജനങ്ങൾ നിസഹായരായി. പക്ഷേ അവർ ഉടൻ ഒരു തീരുമാനം കൈക്കൊണ്ടു. നിനുവയിലെ ജനങ്ങളെ രക്ഷിച്ച ദൈവം തങ്ങളെയും രക്ഷിക്കുവാൻ പ്രാപ്തനാകയാൽ മൂന്നു ദിവസത്തേയ്ക്ക് രാജ്യമാസകലം ഒരു ഉപവാസം പ്രഖ്യാപിച്ചു. പിഞ്ചുകുഞ്ഞുങ്ങൾപോലും ഉപവസിച്ചു. അതിൻെറ ഫലമായി അത്ഭുതം നടന്നു. പേർഷ്യൻ രാജാവിന് അടിയന്തിരമായി ചില കാര്യങ്ങൾക്ക് ഉടൻ തലസ്ഥാ

# സപ്തതി ദിനത്തിൽ കുഷ്ഠരോഗികളുടെ കൂടെ

വി. ഐ. പി. കളെ ക്ഷണിച്ചുവരുത്തി വിഭവങ്ങൾ വിളമ്പുന്നില്ല. സമ്മേളനത്തിനിരുന്ന് മംഗളപത്രവുമില്ല. ഉപഹാരസമർപ്പണമവുമില്ലാത്ത ഒരു സപ്തതി. ആരുടെതെന്നറിയുമ്പോൾ അത്ഭുതത്തിന് ആവശ്യമില്ല. അത് ആ ജീവിതത്തിന് ചേർന്നതാണ്. സാത്വികനും താത്വികനും തമ്മിൽ ഇണങ്ങിച്ചേർന്നതാണീ ജീവിതത്തിന്റെ മുഖമുദ്ര. പ്രായം കടന്നിട്ടും പണ്ഡിതനായിട്ടും പഠിതാവിനെപ്പോലൊരു ഗവേഷകൻ. വൈഭവം കാണിക്കുന്നവന്റെ വാക്കുകളുടെ ഉറവ വററിക്കുന്ന ഉൾക്കാഴ്ചയുടെ ഉറവിടം. ഇവയൊക്കെയും തമ്മിലലിഞ്ഞ് തെളിഞ്ഞുനില്ക്കുന്ന വ്യക്തിത്വത്തിന്റെ ഉടമയാണ് ജനുവരി 14-ന് എഴുപത് വയസിലെത്തിയ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ.

ഏതാനും നുറുങ്ങ് ചോദ്യങ്ങൾകൊണ്ട് തന്നോട് സംസാരിക്കുന്നവന്റെ അകത്തുള്ള മുഴുവനും പുറത്തുവരുത്തുവാൻ കൊച്ചി മെത്രാസനാധിപനായ ഈ ഭരണാധിപന് സാധിക്കും. എന്നാൽ ഈ കഴിവ് അപൂർവമായേ ഉപയോഗിക്കുകയുള്ളു. അറിവും കഴിവും ആരെയും വിളിച്ചറിയിക്കാറുമില്ല. അധികാരം മുഴങ്ങുന്ന വാക്കുകളില്ല. വിനയത്തിന്റെയും വാത്സല്യത്തിന്റെയും പദങ്ങളാണ് ആ പാദങ്ങളിലേക്ക് ആദരവോടെ ആളുകളെ അടുപ്പിക്കുന്നത്. കോപിക്കുന്നവനെയും മുനിക്കുചേർന്ന മൗനംകൊണ്ട് കീഴ്പെടുത്തുന്ന കഴിവ് ഒരു നന്മ തന്നെയാണ്.

ഭരണാധിപനായിരിക്കുമ്പോഴും മല്പാനിലെ മേന്മ തന്നെയാണ് മികച്ചു നില്ക്കുന്നത്. പതിനഞ്ചുവർഷത്തോളം പഴയ സെമിനാരിയിലെ മല്പാനായിരുന്നു തിരുമേനി. സഭയുടെ ആചാരാനുഷ്ഠാനങ്ങളിലും കാനോൻ വ്യാഖ്യാനങ്ങളിലും സംശയം കടന്നുവരുമ്പോൾ പലരും നിവാരണം തേടിപ്പോകുന്നത് ആ തിരുസാന്നിദ്ധ്യത്തിലേയ്ക്കാണ്. അപ്പോൾ അനായാസമായി പദപ്രയോഗത്തിന്റെ പ്രയാസങ്ങളും പരിശീലനത്തിന്റെ പൊരുത്തക്കേടുകളും പാററിക്കൊഴിച്ച് നെല്ലും പതിരും വേർതിരിച്ചെടുക്കുന്നതുപോലെ പ്രസക്തവും അപ്രസക്തവും തരംതിരിച്ചു കാണിച്ചുതരും. ആരാധനയ്ക്ക് നേതൃത്വം കൊടുക്കുന്ന ചില കാർമ്മികർ തന്റേതായ 'തനിമ' കാണിക്കുവാൻ വെട്ടിച്ചുരുക്കലും കൂട്ടിച്ചേർക്കലും നടത്തുമ്പോൾ അവയുടെ മർമ്മമറിയാവുന്ന ഈ മല്പാൻ ചിന്താധീനനാകും.

---

നത്തേയ്ക്ക് തിരിച്ചുപോകേണ്ടതായി വന്നു. ഇക്കാര്യം പരസ്യമായപ്പോൾ, സഭയിൽ ആകമാനം, നിനുവാ നോമ്പ് ആരംഭിച്ചു. പൗരസ്ത്യ സഭയിലാണ് (സന്യാസസമൂഹങ്ങളുടെ പ്രത്യേക സ്വാധീനത്താൽ)ഏററവും അധികം നോമ്പുദിവസങ്ങൾ ഉള്ളത്. ഗ്രീക്കുസഭയിൽ, ഒരു വർഷത്തിലെ പകുതി ദിവസങ്ങളും (180) നോമ്പുദിവസങ്ങളാണ്. നോമ്പിന്റെ ശരിയായ ആചരണത്തെ സംബന്ധിച്ച്, ബർന്നബാസ്, ജസ്ററിൻ മാർട്ടിയർ എന്നിവർ ശക്തിയായി ഉത്ബോധിപ്പിക്കുകയുണ്ടായിട്ടുണ്ട്. പോളിക്കർപ്പോസും ഇക്കാര്യത്തിൽ ജനങ്ങൾക്ക് വേണ്ട മാർഗ്ഗദർശനം നൽകുന്നുണ്ട്. ഏ. ഡി. 150 നോടടുത്ത് റോമിൽവച്ച് എഴുതപ്പെട്ടു എന്നു വിചാരിക്കുന്ന 'ഷെപ്പേർഡ് ഓഫ് ഹെർമാസ്'' എന്ന എഴുത്തിൽ, നോമ്പിന്റെ ശരിയായ ആചരണത്തെ സംബന്ധിച്ച് ഒരു വിവരണം നൽകുന്നുണ്ട്.

(Parable 5:1–4; 3:5–9)

### ദാരിദ്ര്യസേവനത്തിനുവേണ്ടിയുള്ള നോമ്പാചരണം (ഉപവാസം)

ആദിമസഭയിൽ നിലനിന്നിരുന്നതും, ഇന്ന് പ്രായോഗികമായി അഗണ്യകോടിയിൽ തള്ളപ്പെട്ടിട്ടുള്ളതുമായ ഒരു നോമ്പാചരണമാണിത്. എല്ലാ നോമ്പുകളുടെയും ആചരണത്തിലെ ഒരു പ്രധാന ആദർശമാണ് ദാരിദ്ര്യസേവനം എന്നുള്ളതെങ്കിലും അതിനുവേണ്ടി മാത്രമായി നോമ്പ് ആചരിക്കുന്ന (ഉപവസിക്കുന്ന) പതിവ് ആദിമസഭയിൽ ഉണ്ടായിരുന്നു. സഭയുടെ ഒരു പുരാതന രേഖയിൽ ഇപ്രകാരം പറയുന്നു:— 'വിശക്കുന്നവനായ ഒരു സഹോദരന് ഭക്ഷണം നൽകുന്നതിന് അവർ (ക്രിസ്ത്യാനികൾ) ആവശ്യമായ സന്ദർഭങ്ങളിൽ, രണ്ടോ, മൂന്നോ ദിവസത്തേയ്ക്ക് ഉപവസിക്കും' (Aristeides Apology, 15:3–11; 16:1–4) ഷെപ്പേർഡ് ഓഫ് ഹേർമാസ്'' എന്ന പേരിൽ അറിയപ്പെടുന്ന രണ്ടാം നൂററാണ്ടിലെ ഒരു രേഖയിൽ ഇപ്രകാരം പറയുന്നു:— 'നിന്റെ ഉപവാസം യഥാർത്ഥമാകണമെങ്കിൽ, നീ ഉപവസിക്കുന്ന സമയത്തെ നിന്റെ ഭക്ഷണം, ഒരു വിധവയ്ക്കോ, അനാഥനോ, അല്ലെങ്കിൽ ആവശ്യത്തിലിരിക്കുന്ന ആർക്കെങ്കിലുമോ നൽകുക.'

(Shepherd of Hermas, C. 150,
Parable 5:1. 1-4)

(തുടരും)

ജീവിതത്തിൽ എളിമയുടെ മേന്മയെന്തെന്ന് അദ്ദേഹത്തോടൊത്ത് വസിച്ചിട്ടുള്ളവർ രുചിച്ചു നോക്കി തിരിച്ചറിഞ്ഞിട്ടുണ്ട്. താൻ ഭാവം മേൻപൊടിക്കുപോലുമില്ലാതെ ഏതു കാര്യവും ചെയ്യുന്നതിലും ചെയ്യിക്കുന്നതിലുമുള്ള മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ രീതി ശ്രദ്ധേയമാണ്. വൈദിക വിദ്യാർത്ഥികൾക്ക് ഇതു പറഞ്ഞുകൊടുത്തും സ്വജീവിതംകൊണ്ട് പകർത്തിക്കൊടുത്തും ധർമ്മവും കർമ്മവും സംയോജിപ്പിച്ചു. സൂര്യനസ്തമിക്കാത്ത സഭയിൽ പരന്നുകിടക്കുന്ന ശിഷ്യവൃന്ദം ആദരവോടെ അതോർക്കുന്നു, മല്പാനെ മാനിക്കുന്നു.

അനേകം വൈദികർക്കു മല്പാനെങ്കിൽ ഒട്ടേറെ ഇടവകകൾക്ക് അദ്ദേഹം മുൻവികാരിയാണ്. മിതമായ ശബ്ദത്തിലും തെരഞ്ഞെടുത്ത വാക്കുകളിലുമായി ഉദാഹരണസഹിതം നടത്തുന്ന പ്രഭാഷണങ്ങൾ സുഭാഷിതങ്ങൾ തന്നെ. പഴമക്കാർക്കു പറയുവാനുള്ളതാണത്.

ലേഖകനും ഗ്രന്ഥകർത്താവുമെന്ന നിലയിൽ മാർ സേവേറിയോസ് തിരുമേനി ശ്രദ്ധിക്കപ്പെടുന്നു. ഒരു പദം മതിയാകുന്നിടത്ത് രണ്ടു പദങ്ങൾ ഉപയോഗിക്കാറില്ല. സന്ദർഭമനുസരിച്ച് ആ പദങ്ങൾ നർമ്മരസത്തിൽ മുക്കിയതും മൂർച്ചയേറിയതുമായിരിക്കും. ആ ശൈലി ശീലമായിരിക്കുന്നു.

പദസ്വാധീനവും അവതരണ സവിശേഷതയും തെളിയിക്കുന്നതാണ് അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ. 'വലിയ നോമ്പിലെ നമസ്കാരം', വൈദികരുടെ കാനോനിക നമസ്കാരം, മൂന്നു നോമ്പിലെ നമസ്കാരം, യാമപ്രാർത്ഥനകൾ എന്നിവ സുറിയാനിയിൽ നിന്ന് തർജ്ജമ ചെയ്തിട്ടുള്ളവയാണ്. 'ശുശ്രൂഷാ സംവിധാനം' എന്ന സ്വന്തം കൃതിയുടെ ആമുഖത്തിൽ ആരാധനയെക്കുറിച്ച് അഭിവന്ദ്യ തിരുമേനി പറയുന്നു: 'എല്ലാ വിഭാഗക്കാരും എല്ലാ പ്രവർത്തനങ്ങളും ഏറ്റക്കുറച്ചിലുകളോടെ നടത്താറുണ്ടെങ്കിലും ഓർത്തഡോക്സ് സഭകൾ ആരാധനയ്ക്ക് പ്രാഥമിക സ്ഥാനം കൊടുത്തിരിക്കുന്നു. യഥാർത്ഥമായി ആരാധനയുടെ അനുഭവമില്ലാതെ മറ്റു കാര്യങ്ങൾ വിജയിക്കയില്ലെന്ന് ഓർത്തഡോക്സ് സഭകൾ വിശ്വസിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നു. ആരാധനയിൽ പ്രസംഗം, ഉപദേശം, ധ്യാനം, ദൈവശാസ്ത്രം, വേദശാസ്ത്രം എന്നിവയെല്ലാം അടങ്ങിയിരിക്കുന്നു. ഗ്രീക്ക് സഭ റഷ്യയിൽ പ്രചരിച്ചത് അതിന്റെ സ്വർഗ്ഗീയാരാധനയുടെ സ്വാധീനം കൊണ്ടാണെന്നു പറയപ്പെടുന്നു. ആരാധനയിൽ പ്രാർത്ഥന, സ്തുതിപ്പ്, കൃതജ്ഞത, അനുതാപം എന്നീ വിവിധ ഘട്ടങ്ങൾ ഉണ്ട്.'

ആഘോഷങ്ങളിൽ താല്പര്യമില്ല. ആർഭാടങ്ങൾക്കാഗ്രഹവുമില്ല. സേവേറിയോസ് തിരുമേനിക്ക് വർഷങ്ങൾ എഴുപത് എത്തിയിട്ടും ശൈശവകാലത്തിനിപ്പുറം ജന്മദിനം അറിയിച്ചിട്ടില്ല. ആചരിച്ചിട്ടില്ല. സപ്തതി ദിനം കൊരട്ടി കുഷ്ഠരോഗാശുപത്രിയിലെ ദീനരായവർക്ക് ലഘുഭക്ഷണം നല്കിക്കൊണ്ട് അവരോടൊപ്പം കഴിച്ചുകൂട്ടി. ഭദ്രാസനത്തിലെ വൈദികരെയും പള്ളിഭാരവാഹികളെയും ആദ്ധ്യാത്മിക സംഘടനാ പ്രവർത്തകരെയും ജന്മദിനത്തിൽ അവിടേയ്ക്കാണ് തിരുമേനി ക്ഷണിച്ചത്. അങ്ങിനെയും ഒരു ആഘോഷം. അലയടികളില്ലാത്ത ആഘോഷം.

ഫാ. ജോസഫ് വെണ്ടറപ്പിള്ളി

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്






ഒരു വിശ്വാസി.



ഒരു വിശ്വാസി, തിരുവല്ലാ—13.



Thankamma George, Pathanapuram.

# സ്മോൾ പ്രൊജക്ട് ഫണ്ട്

ലാലൻ സി. ജേക്കബ്, തൃക്കുന്നത്തു സെമിനാരി, ആലുവാ

**കേ**രളത്തിലെ അവികസിത ഗ്രാമങ്ങളുടെ സമ്പൂർണ്ണ വളർച്ചയെ ലക്ഷ്യമാക്കിക്കൊണ്ട് മലങ്കര ഓർത്തഡോക്സ്സഭ ആരംഭിച്ചിരിക്കുന്ന ഒരു ബൃഹത്തായ പദ്ധതിയാണ് 'സ്മോൾ പ്രോജക്ട് ഫണ്ട്''. ഈപദ്ധതിയെപ്പററി ജനങ്ങളെ ബോധവാന്മാരാക്കുന്നതിനുവേണ്ടിയുള്ള ഒരു ശ്രമമാണ് ഈ ലേഖനം കൊണ്ടുദ്ദേശിക്കുന്നത്.

ലോകത്തിലുള്ള എല്ലാ തിന്മകൾക്കും കാരണം ദാരിദ്രിയമാണെന്നുപറഞ്ഞാൽ തെററില്ല. മിക്ക സാമൂഹിക രാഷ്ട്രീയ പ്രശ്നങ്ങൾക്കും അടിസ്ഥാനം സാമ്പത്തിക പ്രശ്നമാണെന്നു കാണാം. ജനങ്ങൾ പട്ടിണികിടക്കുന്നിടത്ത് രാഷ്ട്രീയ സ്വാതന്ത്ര്യം ഒരു മരിചികയായിട്ടനുഭവപ്പെടും. പട്ടിണി ഇല്ലാതാക്കി സുഭിക്ഷിത സുരക്ഷിതമാക്കുന്ന മാർഗ്ഗത്തെപ്പററി പലരും ചിന്തിക്കുന്നുണ്ട്. പണക്കാരും പാവപ്പെട്ടവരുംതമ്മിലുള്ള വിടവ് ഇല്ലാതാക്കണമെന്ന് പലരും പറയാറുണ്ടെങ്കിലും അത് നടപ്പിലാക്കുവാൻ ആത്മാർത്ഥമായി പരിശ്രമിക്കുന്നില്ല എന്നത് ഒരു ദു:ഖസത്യംമാത്രമാണ്. ഒരു രാജ്യത്തെ ഒന്നോ രണ്ടോ പേർ സമ്പന്നരായതുകൊണ്ട് രാജ്യം അഭിവൃദ്ധിപ്പെടുകയില്ല. ആഹാരം, വസ്ത്രം, പാർപ്പിടം ഇവയാണല്ലോ മനുഷ്യന്റെ പ്രാഥമിക ആവശ്യങ്ങൾ. മാന്യമായി ഉണ്ണാനും, ഉടുക്കാനും, ഉറങ്ങാനും ഉള്ള വക എല്ലാവർക്കും ലഭിക്കണം അത് സഫലമാക്കുന്നതിനുവേണ്ടിയാണ് 'സ്മോൾ പ്രോജക്ട് ഫണ്ട് നിലകൊള്ളുന്നത്. എന്നുപറഞ്ഞാൽ ദാനമായി വസ്ത്രമോ, പാർപ്പിടമോ, ആഹാരമോ, കൊടുക്കുകയല്ല, മറിച്ച് അവരെ സ്വയം പര്യാപ്തയിൽ എത്തിക്കുകയാണ് ചെയ്യുന്നത്.

ചെറുകിട വ്യവസായം, ഗ്രാമോദ്ധാരണം, കുടിൽവ്യവസായം, സ്വയംതൊഴിൽ കണ്ടെത്തൽ മുതലായ പ്രവർത്തനങ്ങൾക്ക് യാതൊരു പലിശയുമില്ലാതെ ഈ പ്രോജക്ടിലൂടെ സാമ്പത്തിക സഹായംനൽകുകയാണ് ചെയ്യുന്നത്. തൊഴിൽതേടി അലയുന്നവർക്ക് സ്വന്തമായി തൊഴിൽ ആരംഭിക്കുന്നതിനുവേണ്ട സാമ്പത്തിക സഹായവും വിജയകരമായ നടത്തിപ്പിനുവേണ്ട വിദഗ്ദ്ധോപദേശങ്ങളും ഈ പദ്ധതിയിലൂടെ ലഭിക്കുന്നു. അങ്ങനെ സ്വന്തപരിശ്രമത്താൽ ഒരു വ്യക്തിക്ക് അവന്റെ പ്രാഥമിക ആവശ്യങ്ങൾ നിറവേററുന്നതിനും, കുടുംബം പുലർത്തുന്നതിനും സാധിക്കുന്നു.

ദാനമായി എല്ലാം ലഭിക്കുമെന്നുള്ളപ്പോൾ ആരും അദ്ധ്വാനിക്കുവാൻ മിനക്കെടാറില്ല. ഇൻഡ്യ ഉൾപ്പെടെയുള്ള മൂന്നാം ലോകരാജ്യങ്ങളുടെ സാമ്പത്തിക അധ:പതനത്തിന്റെ ഒരു പ്രധാന കാരണം ഇതാണ്. രണ്ടാം ലോകമഹായുദ്ധത്തിൽ തകർന്നു തരിപ്പണമായ ജപ്പാനും, ജർമ്മനിയും ചുരുങ്ങിയ കാലഘട്ടം കൊണ്ട് ലോകരാജ്യങ്ങളുടെ മുൻപന്തിയിൽ എത്താൻ കാരണം അവിടുത്തെ ജനങ്ങളുടെ കഠിനാദ്ധ്വാനവും, അർപ്പണമനോഭാവവുമാണ്. അങ്ങനെയുള്ള ഒരു ജനസഞ്ചയത്തെ വാർത്തെടുക്കാനാണ് 'സ്മോൾ പ്രോജക്ട് ഫണ്ടിലൂടെ മലങ്കരസഭ ശ്രമിക്കുന്നത്.

West Germany യിലുള്ള EZE എന്ന സംഘടനയും മലങ്കര ഓർത്തഡോക്സ്സഭയും സംയുക്തമായാണ് ഈ സംരംഭത്തിൽ ഏർപ്പെട്ടിരിക്കുന്നത്. 1983–ൽ ആരംഭിച്ച ഈ പദ്ധതി 1986–ൽ ആദ്യഘട്ടം പിന്നിട്ടപ്പോൾ 8 ലക്ഷത്തിൽപരം രൂപ പല കേന്ദ്രങ്ങളിലായി വിവിധ പദ്ധതികൾക്ക് ചിലവിടുകയുണ്ടായി. രണ്ടാംഘട്ടം 1988 ജനുവരിയിൽ ആരംഭിച്ച് പ്രവർത്തനം തുടരുന്നു. രണ്ടാംഘട്ടത്തിൽ 250 പ്രോജക്ടുകളിലായി 10 ലക്ഷത്തിൽപരം രൂപ ഇതിനോടകം ചിലവഴിച്ചു കഴിഞ്ഞിട്ടുണ്ട്. 250 പ്രോജക്ടുകൾ എന്നു പറയുമ്പോൾ 700 കുടുംബങ്ങൾ എങ്കിലും സാമ്പത്തികമായി മെച്ചപ്പെടുകയും, ഏററവും ചുരുങ്ങിയത് 1000–ൽപരം പേർക്ക് തൊഴിൽ ലഭിക്കുവാൻ ഇടയാകുകയും ചെയ്തിട്ടുണ്ട്. സ്കൂളുകൾ തുറക്കുന്ന അവസരത്തിൽ നിർദ്ധനരായ വിദ്യാർത്ഥികൾക്ക് പാഠോപകരണങ്ങളും, യൂണിഫോമുകളും വിതരണം ചെയ്യാറുണ്ട്. അടുത്ത ഏതാനും വർഷങ്ങൾക്കുള്ളിൽ 25 ലക്ഷത്തിൽപരം രൂപ ഇതിനായി ചിലവഴിക്കാനാണ് ഉദ്ദേശിക്കുന്നത്. ഈ പ്രോജക്ടിന്റെ ഒരു സവിശേഷത, ജാതിചിന്തയ്ക്ക് അതീതമായി പ്രവർത്തിക്കുന്നു എന്നുള്ളതാണ്. ഈ പദ്ധതിയിൽനിന്ന് സഹായം ലഭിച്ചിട്ടുള്ളവർ നാനാജാതിമതസ്ഥരാണ്. ചെറിയ പദ്ധതികൾക്കാണ് ഈ പ്രോജക്ട് മുൻതൂക്കം കൊടുക്കാററ്. കാരണം കൂടുതൽ പേർക്ക് അതുമൂലം സഹായം നൾകുവാൻ സാധിക്കുന്നു.

പരിശുദ്ധ കാതോലിക്കാബാവാ രക്ഷാധികാരിയും, ഫിലിപ്പോസ് മാർ തെയോഫിലാസ് മെത്രാപ്പോലീത്ത പ്രസിഡൻറും, ഒരു ഡയറക്ടർ ബോർഡും, സുഗമമായ പ്രവർത്തനങ്ങൾക്കായി ഒരു ഇംപ്ളിമെൻറേഷൻ കമ്മററിയും, സെക്രട്ടറിയും, ഫീൽഡ് ഓഫീസറും, ആലുവാ തൃക്കുന്നത്തു സെമിനാരി കേന്ദ്രമായി ഒരു ഓഫീസും പ്രവർത്തിച്ചുവരുന്നു. ഈ പദ്ധതിയുടെ സൂത്രധാരകൻ തെയോഫിലോസ്'' തിരുമേനി ആണെന്നുള്ളത് പ്രത്യേകം പ്രസ്താവ്യമാണ്.

കൂടുതൽ വിവരങ്ങൾക്ക് Secretary-Small Project Fund, Thrukkunnathu Seminary, Alwaye–യുമായി ബന്ധപ്പെടുക.

—o—

18-2-1990

## നാലാം ചരമവാർഷികം



ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി ഇംഗ്ളീഷ് മീഡിയം സ്കൂളിന്റെ സ്ഥാപകനും ആൻഡമാൻസ്, ആസ്സാം, നാഗാലാൻറ് മുതലായി ഭാരതത്തിലെ വടക്കുകിഴക്കൻ ഇടവകകളുടെ വികാരിയുമായി സേവനം അനുഷ്ഠിച്ച ദേഹവുമായ **റവ. ഫാ. ഗീവർഗീസ് ഒ. ഐ. സി.**

# A REFORMATION IN THE MALANKARA ORTHODOX CHURCH

**(The Mission of Help and the Mavelikara Synod)**

**Dr. PAULOSE MAR GREGORIOS METROPOLITAN**

(v)

## The Wilson Proposals and their Significancc

It will be useful for us as Orthodox to consider two questions:

(a) The Wilson proposals seen reasonable and balanced. Why then did the Mavelikara Synod of 1836 reject them?

(b) What would the course of Christian history in Kerala have been if these proposals, in some modified form, were accepted by the Orthodox?

The answers to the two questions are closely inter-related and it will be unwise to try to answer them seperately. Besides the answer to the second question would be largely speculative. What are important here, however, are the perceptions of the Orthodox, then as now.

Behind the Wilson proposals are the following facts, alluded to earlier

(a) Letters were sent by Cheppad Mar Dionysius, the Syrian Bishop and to the British Resident complaining against Joseph Peet's high-handed and criminal activities. (breaking the safe and removing documents and copper plates) Complaints were also lodged with the British Government in Madras. (See Cherian, pp 217 ff). Mean while the missionaries had also obviously written to Bishop Wilson, stating that Mar Dionysius was unscrupulous and inimical to British interests. Wilson's biographer, Bateman, (Life of Bishop Wilson) refers to the 'more than doubtful' character of the Orthodox Bishop.

(b) Meanwhile Mr. Tucker, the Secretary of C. M. S. Madras corresponding committee, had come to Kerala and got Mar Dionysius to sign a document constituting Tucker as a co-trustee of the trust Proper ties of the orthodox church 14. (Cheriyan, p. 217, 218, the trust deed is in his appendix N, p. 398), People in the Orthodox Church were already accusing their Bishop of having been tricked by Tucker.

Even Cherian admits that Tucker's visit did not improve matters much, Tucker also got a new under-taking from Mar Dionysius dated 27th January 1835, stating:

> 'I agree not to Ordain any Deacons or Priests within two years from this day without the consent of the missionaries', 15.

The Orthodox people, as they got to know of it felt that the Bishop had handed over control over his ecclesiastical and sacramental power of ordination to Messrs Peet and Woodcock, albeit for two years.

c) Once Tucker had come and gone with agreements, Peet became increasingly polemic. Using the general permission given to missionaries to preach in our churches, be used our pulpits for attacks on the Blessed Virgrn Mary, the invocation of Saints, prayei for the departed, as Peet's own Journal shows. 17. He began desecrating our altars (eg, in Manarcad and Niranam.) by himself and his tract. bearing assistants walking up to the Thronos and preaching from there. Our people felt religiously oppressed by the missionaries, and accused Mar Dionysius of collaborating with the missionaries for personal gain. Justice Cherian, ardent justifier of the activities of the missionaries, admits that 'in several places, the people showed their positive disinclination to allow Mr. Peet to preach in their churches, But Peet insited upon preaching even in such churches. This gave rise to many unpleasant scenes'. That is Cheriyan's assessment. I tend to agree more with the judgement of non-Orthodox observers Ijke CB Firth, Eugene Ten Brink and C. P. Mathew that it was only the white skin of the missionaries that saved them from being manhandled, IfI were to pay a tribute to the Syrian Orthodox, Iam not sure whether

it should be to their fear of the consequences of opposing someone whom they eonsidered to be in league with the imperial master, or to their natural sense of respect for white foreigners. Thc people knew that Peet had the support of the Mission and rhe British government.

d) The fourth fact was the news that spread among the Syrians about the C. M. S. conference on Reform, held on 21st March 1835. The Minutes of this meeting is given jn full in the appendix to Eeugene Ten Brink's dissertation 18. The general impression was that the missionaries were going to impose the Anglican faith and worship on the Orthodox Church. The minutes confilms this impression, The missionaries had a plan of action to impose reform on us. The plan of action would first try a lawful Synod of the bishops, priests and people, in which the reform proposals would be accepted by majority vote. If this did not work, the British Resident would use financial and civil persuasion to make Mar Dionysius impose the reform. If he refused, the missionaries would use those who supported them like Abraham Malpan, to appeal directly to the people and break open the structure of the Orthodox Church. The Orthodox peopie did not know all the details of this plan of action, but they already knew that the first step was to seek a majority action in a Synod. That is the light in which they saw the Mavelikara Synod of 1836 and that explains the action there the priests and the people.

It is in this context that Bishop Daniel Wilson, head of the Anglican Church of India came to Kottayam and preached in our churches 'calculated to soften even the stomest heart' 19 Wilson was a refined soul a consummate preacher, a seasoned diplomat. But Cheppad Mar Dionysius was under pressure from his people. Most of them did not want their bishop to make any more compromises with the Anglicans. Bishop or missionary. Mar Dionysius was cold in his approach to Wilson as they met in Braileys home in Kottayam at the end of the year 1835. Bishop Wilson, on his part, had been sufficiently prejudiced against Dionysius before he came, to take the latters cold attitude as an expression of incivility arising from weakness of character. (contd.)

---

14. Cheriyan, p 217, 218, the trust deed
15, Cherian Op, cit p, 218,
16. Text of Agreement in Cheriyan p. 403
17. Ibid, Appendix U. pp 403 ft
18. E. L. Ten Brink, The C. M, S. Mission or Help to the Syrian Church in Malabar 1818–1840: A study in Protestant-Eastern Orthodox Encounter (Unpubiished ?) See refce in C, P, Mathew & M. M. Thomas, The Indian Churches of St. Thomas Delhi, Sp. C. K., 1967, pp. 60 ff
19. These are the words of an Orthodox writer, Ittoop, cited by Cherian, p 192

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



Joseph Daniel

# മൗണ്ട് താബോറിലെ സ്നേഹസംഗമം

## (MGOCSM 81-ാം വാർഷികസമ്മേളനം ഫീച്ചർ)

### പ്രിയ ജേക്കബ്

പത്തനാപുരം മൗണ്ട് താബോറിൽ ഈ കഴിഞ്ഞ ഡിസംബർ 26–ാം തീയതി ആത്മാവിനെ കോരിത്തരിപ്പിക്കുന്ന സങ്കീർത്തനങ്ങൾ കേൾക്കുവാൻ തുടങ്ങി. ആധുനിക സമൂഹത്തിലെ യുവജനങ്ങളെ സാന്ത്വനത്തിന്റെ പച്ചയായ പുൽപ്പുറങ്ങളിലേക്ക് നയിക്കുന്ന മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 81–ാം വാർഷികസമ്മേളനത്തിന്റെ തുടക്കമായിരുന്നു അത്.

ഇടയന്മാർക്ക് വഴികാട്ടിയ നക്ഷത്രങ്ങൾ ആകാശത്തുനിന്ന് മറഞ്ഞിരുന്നില്ല. 'സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും' ആകണമേ എന്ന പ്രാർത്ഥനയുമായി താബോറിലെത്തിയ വിദ്യാർത്ഥികൾക്ക് ആ നക്ഷത്രങ്ങൾ വഴികാട്ടി.

ആത്മീയ ചൈതന്യം വഴിഞ്ഞൊഴുകുന്ന താബോർ മലയാറാ കുന്നിൽ അഞ്ഞൂറോളം വിദ്യാർത്ഥികളെ സാക്ഷി നിർത്തി നിയുക്ത കാതോലിക്ക മാത്യൂസ് മാർ കൂറിലോസ് പതാക ഉയർത്തിയതോടെ സമ്മേളനത്തിന്റെ ശ്രീകോവിൽ തുറക്കപ്പെട്ടു. തുടർന്നു അഭിവന്ദ്യ കൂറിലോസ് തിരുമേനി സമ്മേളനം ഔപചാരികമായി ഉത്ഘാടനം ചെയ്തു. അർപ്പണബോധത്തോടെയുള്ള പ്രവർത്തനത്തിലൂടെ മാത്രമെ വിജയം കൈവരിക്കാനാവു എന്ന് അദ്ദേഹം പ്രസ്താവിച്ചു. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ നാനാമുഖമായ വളർച്ചയിൽ തിരുമേനി സന്തോഷം പ്രകടിപ്പിച്ചതോടൊപ്പം ഉത്തമനേതൃത്വത്തെ വാർത്തെടുക്കുവാൻ വിദ്യാർത്ഥിപ്രസ്ഥാനത്തിനു കഴിയട്ടെ എന്ന് ആശംസിക്കുകയും ചെയ്തു. പ്രസ്ഥാനം പ്രസിഡൻറ് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. കൽക്കട്ട ഭദ്രാസനാധിപൻ സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്ത ആശംസാപ്രസംഗം നടത്തി. മിഷനറി പ്രവർത്തനത്തിന്റെ പ്രാധാന്യത്തെപ്പററിയും യുവജനങ്ങൾ ആ രംഗത്തേക്ക് കടന്നുവരണമെന്നും അദ്ദേഹം വിദ്യാർത്ഥികളെ ആഹ്വാനം ചെയ്തു. സഭയുടെ ആത്മീയശക്തി കൂടുതൽ ഊർജ്ജസ്വലമാക്കുവാനുള്ള കർമ്മപരിപാടി പ്രസ്ഥാനം മുൻ ജനറൽ സെക്രട്ടറി ഫാ. ജോർജ് കുര്യൻ അവതരിപ്പിച്ചു.

അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനി Call to Retreat എന്ന പ്രഭാഷണത്തിലൂടെ സമ്മേളനത്തിന്റെ ആത്മീയ ചൈതന്യത്തിനു വിദ്യാർത്ഥികളെ സജ്ജമാക്കി. സേവനമില്ലാത്ത ജീവിതവും ദൈവത്തെ കൂടാതെയുള്ള സേവനവും നിഷ്ഫലമാണ് എന്നദ്ദേഹം പറഞ്ഞു. ദൈവത്തോട് നാം സംഭാഷണം നടത്തുന്നതിനു പുറമെ ദൈവം നമ്മോട് എന്തു പറയുന്നു എന്ന കേൾക്കുവാനും നമുക്കു കഴിയണം. അപകടസന്ധിയിൽ നാശം സംഭവിക്കാതിരിക്കുന്നതിനുള്ള കരുത്ത് നാം ദൈവത്തിൽ നിന്നാണ് നേടേണ്ടത്. ധ്യാനത്തിന്റെയും പ്രാർത്ഥനയുടെയും അന്തരീക്ഷത്തിൽ നിന്നു ലഭിക്കുന്ന സ്വർഗ്ഗീയാനന്ദം ആസ്വദിക്കുവാൻ അദ്ദേഹം വിദ്യാർത്ഥികളെ ക്ഷണിക്കുകയുണ്ടായി.

ഡിസംബറിലെ തണുപ്പിൽ അടുത്ത പൊൻപുലരിയും സമ്മേളനത്തിനുവേണ്ടി ഉണർന്നു. പ്രഭാതപ്രാർത്ഥനയുടെ പ്രശാന്തതയിൽ ദൈവവുമായുള്ള സംസർഗ്ഗത്തിന് വഴിയൊരുക്കി. ഫാ. ജോബ് തോമസ് ധ്യാനത്തിന്റെ അരുവിയിലൂടെ ക്യാമ്പംഗങ്ങളുടെ മനസുകളെ നൈർമ്മല്യത്തിലേക്കു നയിച്ചു. തുടർന്ന് അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. അനന്തരം അവിടെ കൂടിയവരുടെ ആത്മാവുകൾ വീണ്ടും ധ്യാനനിരതമായി. അഭിവന്ദ്യ സഖറിയാസ് മാർ ദീവന്നാസ്യോസ് തിരുമേനിയായിരുന്നു ധ്യാനഗുരു. ദൈവം സംസാരിക്കുന്നത് ശ്രദ്ധിക്കുവാനുള്ള ഒരു ദിവസമാക്കി ഇതിനെ മാററുവാൻ വന്ദ്യ തിരുമേനിക്ക് കഴിഞ്ഞു. അനുതാപത്തിലേക്കുള്ള യാത്രയിലൂടെ ജീവിതവിശുദ്ധിയുടെ പ്രാധാന്യം അറിയുവാനുള്ള ഒരസുലഭ ദിനമായിരുന്നു അത്. ഫാ. ഒ. തോമസ് കുമ്പസാരത്തിന്റെ അന്ത:സത്തയെപ്പററി ക്ലാസെടുത്തു. അദൃശ്യമായ ദൈവത്തിന്റെ കൃപ മനുഷ്യനുമായി ബന്ധപ്പെടുത്തുവാനുള്ള ദൃശ്യപരമായ മാർഗ്ഗം കൂദാശകളാണെന്ന് അദ്ദേഹം ഓർമ്മപ്പെടുത്തി. ഫാ. എം. എ. മത്തായി കുർബാനയുടെ മഹത്വത്തിന്റെ വശങ്ങളിലേക്ക് വിരൽ ചൂണ്ടി.

ഒരു ആദ്ധ്യാത്മിക വ്യായാമമാണ് വി. കുമ്പസാരം എന്ന് അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി ഓർമ്മപ്പെടുത്തി. ത്യാഗത്തിലൂടെ സ്വർഗ്ഗം കൈവരിക്കുക, നിത്യമായ സ്നേഹം പങ്കിടുക അദ്ദേഹം പറഞ്ഞു. എല്ലാ ക്യാമ്പ് അംഗങ്ങളും കുമ്പസാരിച്ചു. അതുതാപത്തിലേക്കുള്ള യാത്രതന്നെയായിരുന്നു ആ അനുഷ്ഠാനം.

വിശുദ്ധവും നിർമ്മലവുമായ ഒരുക്കത്തോടെയാണ് ക്യാമ്പിന്റെ അടുത്ത ദിവസം ആരംഭിച്ചത്. കുർബാന അനുഭവത്തിനുമുമ്പുള്ള ഒരുക്കത്തിന് ഡീക്കൻ എം. സി. ചെറിയാൻ നേതൃത്വം നൽകി.

അഭിവന്ദ്യ മിലിത്തിയോസ് തിരുമേനി കുർബാന അർപ്പിച്ചു. എല്ലാ അംഗങ്ങളും ഭക്തിപൂർവ്വം തിരുശരീരരക്തങ്ങൾ അനുഭവിച്ചു. ക്യാമ്പിലെ ഏററവും ധന്യമായ നിമിഷങ്ങളായിരുന്നു അത്.

ദൈവഇഷ്ടം സംഭവിക്കുന്ന സ്വർഗ്ഗത്തെപ്പററിയും സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും എന്ന കർത്തൃപ്രാർത്ഥനയേയും സംബന്ധിച്ചായിരുന്നു അന്നത്തെ പ്രഭാഷണം. ആത്മാവിനെ തൊട്ടുണർത്തുന്ന ഭാഷയിൽ അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി ആ വിഷയം അവതരിപ്പിച്ചു. സ്വർഗ്ഗം നിത്യമാണ്. അത് കൈവശമാക്കാൻ ഒരു തുറന്ന ഹൃദയം ആവശ്യമാണ്. ബോധവത്കരണം നടത്തുന്ന പുതിയ ചിന്താഗതികളെയും അദ്ദേഹം പരാമർശിച്ചു.

സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും എന്ന വിഷയത്തിന്റെ വ്യാപ്തിയും പ്രായോഗികതയും അന്വേഷിച്ചുകൊണ്ട് വിദ്യാർത്ഥികൾ ഗ്രൂപ്പ് ചർച്ചകൾ നടത്തി. വളരെ സജീവവും ആശയസമ്പന്നവുമായിരുന്നു ചർച്ചകൾ. ചർച്ചയിൽ ഉരുത്തിരിഞ്ഞ ആശയങ്ങൾ ഗ്രൂപ്പു ലീഡറന്മാർ പൊതുവേദിയിൽ അവതരിപ്പിച്ചു. വിദ്യാർത്ഥികളുടെ അഭിരുചിക്കനുസരിച്ച് വിവിധതരം വർക്ക്ഷോപ്പുകൾ നടന്നു. ഫാ. എം. യു. പൗലോസ് (ബൈബിൾ സൊസൈററി) ഫാ. എം. ഒ. ജോൺ (പഴയസെമിനാരി) ശ്രീ. എ. കെ. തോമസ് (പി. എസ്. സി. ബോർഡ് മെമ്പർ), ഡോ. ജോയി (ഡയറക്ടർ ടൈററാനിയം ലിമിററഡ്) ശ്രീ. പോൾ മണലിൽ (മനോരമ) ലീലാമ്മ കുളത്തുങ്കൽ (മംഗളം) റോയി ഇളമണ്ണൂർ, പ്രൊഫ. വി. ഐ. നൈനാൻ, പ്രൊഫ. ഏബ്രഹാം മാത്യു, ശ്രീ. ചെറിയാൻ വറുഗീസ്, ഡോ. ബിജു പന്തളം തുടങ്ങിയവർ ഈ പരിപാടികൾക്കു നേതൃത്വം നൽകി.

ആദ്യകാല ക്രിസ്തീയസമൂഹത്തിന്റെ ചൈതന്യം പ്രസ്പഷ്ടമാക്കുന്ന ഫാ. ടി. ജെ. ജോഷ്വയുടെ പ്രഭാഷണമായിരുന്നു അടുത്ത ഇനം. വളർന്നു വികസിക്കുന്ന സമൂഹം, ആത്മീയത നിറഞ്ഞ ശക്തിനേടിയ സമൂഹം, പഠിപ്പിക്കുകയും പഠിക്കുകയും ചെയ്യുന്ന സമൂഹം, ആരാധിക്കുന്ന സമൂഹം, നിസ്വാർത്ഥമായ അദ്ധ്വാനത്തിൽ മഹത്വം കണ്ടെത്തിയ സമൂഹം, ഉല്ലാസവും ഹൃദയപരമാർത്ഥതയുമുള്ള സമൂഹം. ഇപ്രകാരം ദൈവസാന്നിദ്ധ്യതികവിൽ നിറഞ്ഞ അനിർവ്വചനീയമായ ആനന്ദം അനുഭവിക്കുവാൻ അദ്ദേഹം ആഹ്വാനം ചെയ്തു.

അടുത്ത പ്രഭാതത്തിൽ ആരംഭിച്ച ആർഷഭാരത

സംസ്ക്കാരത്തിന്റെ ചില അംശങ്ങളെ അനുസ്മരിപ്പിക്കുന്ന ധ്യാനരീതി അംഗങ്ങളെ കൂടുതൽ ആകർഷിച്ചു. തറയിൽ ചമ്രം പടഞ്ഞിരുന്ന് കൈകൾ കൂപ്പിയുള്ള നിമിഷങ്ങൾ മനസിൽ മായാതെ നിൽക്കുന്നു. ഓം ജേശുക്രിസ്താ ജയജേന........ എന്നു തുടങ്ങുന്ന, വചനമാകുന്ന യേശുവേ നിനക്കു മഹത്വമുണ്ടാകട്ടെ എന്ന് അർത്ഥമുള്ള, ധ്യാനം പുതിയ ഒരനുഭവമായിരുന്നു. ഡീക്കൻ റ്റി. പി. കുര്യൻ ധ്യാനത്തിന് നേതൃത്വം നൽകി.

വെല്ലുവിളികൾക്കു മുമ്പിൽ ഉപ്പായിത്തീരുവാൻ കഴിയുമോ? ചോദ്യം അഭിവന്ദ്യ ബർന്നബാസ് തിരുമേനിയുടേതായിരുന്നു. ക്രിസ്തു നമ്മിൽ ഉരുവാകണം. മററുള്ളവരെക്കുറിച്ചുള്ള കരുതൽ ഉണ്ടാവുക, ക്ഷമിക്കുവാനും സഹിക്കുവാനും പഠിക്കുക, വിശുദ്ധി പ്രാപിക്കുവാനുള്ള അവസരം സൃഷ്ടിക്കുക. ദൈവം നമ്മുടെ സങ്കേതവും ബലവുമാകുന്നു. കഷ്ടങ്ങളിൽ അവൻ ഏററവും അടുത്ത തുണയായിരിക്കുമെന്ന പ്രതീക്ഷയോടെ മുന്നോട്ടുപോകുവാൻ കഴിയണമെന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു.

സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും എന്ന കർത്തൃപ്രാർത്ഥനയുടെ പിന്നിലേക്ക് ആയിരുന്നു ഫാ. കെ. ജെ. ഗബ്രിയേൽ വിദ്യാർത്ഥികളുടെ ശ്രദ്ധ തിരിച്ചത്. യാഥാർത്ഥ്യങ്ങളിലേക്ക് ഇറങ്ങി ചെല്ലുക, അപൂർണ്ണതയെ പരിവർത്തനത്തിലൂടെ പൂർണ്ണതയിലെത്തിക്കുക, സമർപ്പിക്കപ്പെട്ട സ്നേഹം എവിടെയുണ്ടോ അവിടെ ദൈവസ്നേഹം ഉണ്ട്. നിത്യജീവന്റേതായ സ്നേഹം. ആ ദൈവത്തിന്റെ വിളികേൾക്കാൻ ഹൃദയങ്ങൾ തുറന്നിടണം. ബഹുമാനപ്പെട്ട അച്ചൻ ഓർമ്മിപ്പിച്ചു. അന്ന് ഉച്ചതിരിഞ്ഞ് 'ഭാരതത്തിലെ സമകാലീന വെല്ലുവിളികളോടുള്ള ക്രൈസ്തവ പ്രതികരണം' എന്ന വിഷയത്തെ സംബന്ധിച്ച് വിദ്യാർത്ഥി സെമിനാർ നടന്നു. പത്തനംതിട്ട കാതോലിക്കേററ് കോളേജ് പ്രിൻസിപ്പൽ ഡോ. ടി എ. ജോർജ് മോഡറേറററായിരുന്നു. സാമ്പത്തിക സാമൂഹ്യ മതപരമായ രംഗങ്ങളിലുള്ള വെല്ലുവിളികളേയും അവയോട് പ്രതികരിക്കേണ്ടതിന്റെ ആവശ്യകതയേയും കുറിച്ച് വിദ്യാർത്ഥികൾ ആവേശോജ്ജ്വലമായി സംസാരിച്ചു. വിഷയത്തിന്റെ നാനാവശങ്ങളെപ്പററി ജോയിസ് കെ. വറുഗീസ്, മനോജ് വറുഗീസ്, കൊച്ചുമറിയാമ്മ എബി, സിസിലി ജോസഫ്, ജോസ് ചെമ്മൺ, മാത്യു ചെറിയാൻ എന്നിവർ പ്രസംഗിച്ചു.

സമാപനസമ്മേളനം ഏററം ശ്രദ്ധേയവും ഹൃദയാവർജ്ജകവും ആയിരുന്നു. നിയുക്ത മെത്രാപ്പോലീത്താമാർക്ക് വിദ്യാർത്ഥിപ്രസ്ഥാനം സ്നേഹോഷ്മളമായ സ്വീകരണം നൽകി. സ്നേഹത്തിന്റെയും സാഹോദര്യത്തിന്റെയും ഉദാത്ത സംഗമമായിരുന്നു സമ്മേളനവേദി. ദൈവത്തിന്റെ മഹത്വത്തിനായി യുവാക്കൾ പ്രവർത്തിക്കണമെന്ന് ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി ഉദ്ബോധിപ്പിച്ചു. പ്രസ്ഥാനം വളർന്ന് ഒരു വൻവൃക്ഷമാകട്ടെ എന്ന് അദ്ദേഹം തന്റെ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**










P. T. Iype & Family.

Maj: (Mrs) K. Thomas, Jaipu-.

# ബൈബിൾ നാമകോശം (തുടർച്ച)

ഫാ. ഡാനിയേൽ എൻ. വറുഗീസ്
എം. എ., ബി. എഡ്., എം. ററി. എച്ച്.

## പത്രോസ് N. T.

യേശുക്രിസ്തുവിൻെറ പന്ത്രണ്ട് അപ്പോസ്തലന്മാരിൽ പ്രധാനി. ബെത്ത്സെയിദാക്കാരൻ. പിതാവിൻെറ പേർ യോഹന്നാൻ. അന്ത്രയോസ് സഹോദരൻ. പത്രോസ് എന്ന പേര് ഗ്രീക്കിൽ 'പത്രോസ്' എന്നും അരമായ ഭാഷയിൽ 'കേഫാസ്' എന്നുമത്രേ. ഈ പേരുകളുടെ അർത്ഥം 'പാറ' എന്നാകുന്നു. പത്രോസിൻെറ തൊഴിൽ മീൻപിടുത്തമായിരുന്നു. യേശുവിനാൽ വിളിക്കപ്പെടുന്നതുവരെ യോഹന്നാൻ സ്നാപകൻെറ ശിഷ്യനായിരുന്നു. ഒരു ബലഹീന സാഹചര്യത്തിൽ യേശുവിനെ തള്ളിപ്പറഞ്ഞുവെങ്കിലും, യേശുവിനെ അത്യധികം സ്നേഹിക്കുകയും യേശു ആരാണെന്നറിയുവാൻ ഏററം ശ്രമം നടത്തുകയും ചെയ്ത ശിഷ്യൻ പത്രോസായിരുന്നു. യേശുവിനും പത്രോസിനോടു പ്രത്യേക താല്പര്യം ഉണ്ടായിരുന്നു. നീതിന്യായ കൗൺസിലുകളിലും പെന്തിക്കൊസ്തി ദിവസവും പത്രോസായിരുന്നു ഉയിർത്തെഴുന്നേററവനായ ക്രിസ്തുവിനെ സാക്ഷിച്ച് ധീരമായി സംസാരിച്ചിരുന്നത്. വളരെ ശക്തമായി, ചാഞ്ചല്യമില്ലാതെ, ക്രിസ്തുവിനെപ്പററി പ്രസംഗിക്കുകയും അവൻെറ നാമത്തിൽ അതിശയങ്ങൾ പ്രവർത്തിക്കുകയും ചെയ്ത്, ദൈവസന്ദേശം യഹൂദൻെറയും പുറജാതികളുടെയും ഇടയിൽ എത്തിച്ചു. ആദ്യമായി ഒരു പുറജാതിക്കാരനെ മാമോദീസാ മുക്കി സഭയിൽ ചേർത്തതും പത്രോസത്രെ. അന്ത്യോക്യായിലും റോമയിലും എത്തി സഭകൾ സ്ഥാപിച്ചു. 'പാറ' എന്ന പേര് അന്വർത്ഥമാക്കി ആദിമ ക്രൈസ്തവസഭയുടെ അടിസ്ഥാനം ഉറപ്പിക്കുകയും, സഭയുടെ വളർച്ചയിൽ ഏററവും കൂടുതൽ പങ്കുവഹിക്കുകയും ചെയ്ത ശിഷ്യനാണ് പത്രോസ്. നീറോ ചക്രവർത്തിയുടെ പീഡനകാലത്ത് റോമിൽവച്ചു വധിക്കപ്പെട്ടു. (യോഹന്നാൻ 1:35–42; 21:15–19; മത്തായി 4:18, 19; 16:16; അപ്പോ. 2:14, 38; 10)

## പരീശന്മാർ N.T.

യഹൂദമതത്തിലെ ഒരു പ്രധാന വിഭാഗക്കാർ. മതനേതാക്കൾ. പരീശൻ എന്ന പദത്തിൻെറ അർത്ഥം 'വേർതിരിക്കപ്പെട്ടവൻ'. മതനിയമങ്ങൾ കൃത്യമായും സൂക്ഷ്മമായും അനുഷ്ഠിക്കുന്നതിനുവേണ്ടി ജീവിതം വേർതിരിച്ചിരുന്നവർ. മോശയുടെ ന്യായപ്രമാണങ്ങളുടെ വ്യാഖ്യാനമെന്നോണം അനേകം നിയമങ്ങൾ എഴുതിയുണ്ടാക്കുകയും അവ മററുള്ളവരെ പഠിപ്പിക്കുകയും ആചരിക്കണമെന്നു നിർബന്ധിക്കുകയും ചെയ്തിരുന്നു.

---

അദ്ധ്യക്ഷപ്രസംഗത്തിൽ ആശംസിച്ചു. അമ്പത്തിയൊന്നു മുതൽ ഇന്നുവരെയുള്ള കാലങ്ങളിൽ വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ സെക്രട്ടറിമാരായിരുന്നവരെല്ലാം മെത്രാപ്പോലീത്തന്മാരായി തിരഞ്ഞെടുക്കപ്പെട്ടത് അഭിമാനകരമാണെന്ന് ഫിലിപ്പോസ് മാർ യൂസേബിയോസ് എപ്പിസ്കോപ്പാ പറഞ്ഞു. ഫാ. മത്തായി നൂറനാൽ, ഫാ. കെ. എം. ഏബ്രഹാം, ഡോ. എൽസി. ഫിലിപ്പ്, ബിജു ഏബ്രഹാം, പ്രൊഫ. കെ. സി. ജോർജ്, സെനററ് മെമ്പർ ബാബു ജോർജ്, പ്രൊഫ. വറുഗീസ് പടിയറ എന്നിവർ പ്രസംഗിച്ചു. മാനേജിംഗ് കമ്മററി അംഗമായി തെരഞ്ഞെടുക്കപ്പെട്ട മുൻ സീനിയർ വൈസ് പ്രസിഡണ്ട് പ്രൊഫ. പി. സി. ഏലിയാസ്, ഫിലിം സെൻസർ ബോർഡ് അംഗമായ പോൾ മണലിൽ എന്നിവരെയും സമ്മേളനം അനുമോദിച്ചു. അഭിവന്ദ്യ തീമോത്തിയോസ് തിരുമേനി സ്വാഗതവും ജനറൽ സെക്രട്ടറി ഫാ. ജോൺ തോമസ് നന്ദിയും പറഞ്ഞു.

ക്യാമ്പിൻെറ സമാപന പരിപാടിയായ 'Social Hour' വളരെ ഭംഗിയായി നടന്നു. വിവിധതരം കലാപരിപാടികൾ അരങ്ങേറി. സമ്മേളനത്തിന് ഇടയിലുണ്ടായിരുന്ന 'music time' വളരെ ഹൃദ്യമായിരുന്നു. സൂസൻ ഐസക്ക്, ഫാ. ജോബ് O. I. C., റവ. സിസ്ററർ ശലോമി എന്നിവർ ഇതിനു നേതൃത്വം നൽകി.

നിയുക്ത മെത്രാൻ ഫാ. ജോബ് തോമസിൻെറ കുർബ്ബാനയോടെയാണ് നാലുദിവസം നീണ്ടുനിന്ന വാർഷികസമ്മേളനം ഡിസംബർ 30–ന് പൂർത്തിയായത്.

ആത്മീയദാഹംകൊണ്ട് തപിക്കുന്നവരെ ആശ്വസിപ്പിക്കുവാനുതകുന്ന പ്രചോദനം ഈ സമ്മേളനംകൊണ്ട് ക്യാമ്പംഗങ്ങൾക്ക് ലഭിച്ചു. പുണ്യശ്ലോകനായ പരുമല തിരുമേനിയുടെ നാമത്തിലുള്ള വിദ്യാർത്ഥിപ്രസ്ഥാനം ആ പുണ്യപിതാവിൻെറ നിഴലിൽ കൂടുതൽ തേജസോടെ വളരുന്നുവെന്ന് ഈ വർഷത്തെ സമ്മേളനം തെളിയിക്കുകയുണ്ടായി. വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ സമ്മേളനങ്ങൾ യുവജനങ്ങൾക്ക് ആവർത്തിക്കപ്പെട്ട ആഗ്രഹമായി എന്നും നിലനിൽക്കുന്നു. ഓരോ അവസരത്തിലും അവ ഓർമ്മകളെ വീണ്ടും പുൽകിയുണർത്തും സംശയമില്ല.

—o—

മനസിന്റെ സൽപ്രേരണ പ്രവർത്തനങ്ങളേക്കാളു പരി ആചാരങ്ങളുടെ ബാഹ്യമായ അനുഷ്ഠാനങ്ങൾക്ക് കൂടുതൽ ഊന്നൽ നൽകി ജീവിക്കയും പഠിപ്പിക്കുകയും ചെയ്തിരുന്നവർ. യേശുവിന്റെ കാലത്തു ജീവിച്ചിരുന്ന പരീശന്മാർ യോഹന്നാൻ സ്നാപകന്റെയും യേശുവിന്റെയും ശത്രുക്കളായി പെരുമാറിയിരുന്നു. യേശുവിനെ കൊല്ലിക്കുന്നതിനു ദുരാലോചന നടത്തിയവരിൽ പ്രമുഖർ ഇക്കൂട്ടരായിരുന്നു. (മത്തായി 15:1–9; 23:1–36; യോഹന്നാൻ 11:47–57)

## പശ്ഹൂർ O. T.

വരുവാനിരിക്കുന്ന നാശങ്ങളെ സൂചിപ്പിച്ചുകൊണ്ടുള്ള യിരമ്യാപ്രവാചകന്റെ പ്രവചനം കേട്ടപ്പോൾ അദ്ദേഹത്തെ പിടിച്ച് ആമത്തിൽ ഇട്ട ഒരു പുരോഹിതൻ. (യിരമ്യാവ് 20:1–6)

## പീലാത്തോസ് N. T.

തിബെര്യാസ് കൈസർ റോമാ ചക്രവർത്തിയായിരിക്കുന്ന സമയത്ത് യഹൂദ്യയിലെ അഞ്ചാമത്തെ ഗവർണറായി (പ്രോക്യൂറേറർ) എ. ഡി. 26–ൽ നിയമിക്കപ്പെട്ടു. യേശുവിന്റെ പരസ്യശുശ്രൂഷാകാലത്തെ യഹൂദ്യാ ഗവർണർ. തന്റെ മുമ്പാകെയുള്ള യേശുവിന്റെ വിസ്താര വിവരണത്തിൽനിന്നും പീലാത്തോസിന്റെ സ്വഭാവബലഹീനത മനസിലാക്കാവുന്നതാണ്. നീതി കാണിക്കണമെന്ന് ആഗ്രഹിച്ചെങ്കിലും തന്റെ സ്ഥാനഭദ്രതയ്ക്കെതിരായ യാതൊന്നും പ്രവർത്തിപ്പാൻ ധൈര്യമില്ലാതിരുന്ന ഒരു ഭീരുവാണ് പീലാത്തോസ്. എ. ഡി. 36–ൽ ഇദ്ദേഹത്തെ ഭരണത്തിൽനിന്നും ചക്രവർത്തി പിൻവലിച്ചു. പിൽക്കാല ജീവിതത്തെപ്പററി അധികമൊന്നും അറിയാൻ പാടില്ല. അബിസീനിയാ സഭ പീലാത്തോസിനെ വിശുദ്ധനായി പ്രഖ്യാപിച്ചിട്ടുണ്ട്. ജൂൺ 25–ാം തീയതി ഈ വിശുദ്ധന്റെ പെരുനാളായി കൊണ്ടാടുന്നു. (മത്തായി 27; ലൂക്കോസ് 23)

## പൂത്ത് O. T.

നോഹയുടെ പുത്രനായ ഹാമിന്റെ മകൻ. (ഉല്പത്തി 10:6)

## പൂര O. T.

ഗിദെയോന്റെ കവചവാഹകനായ ബാല്യക്കാരൻ. (ന്യായാ. 7:10, 11)

## പൂൽ O. T.

ഒരു അശ്ശൂർ രാജാവ്. (2 രാജാ. 15:19)

## പെഥൂവേൽ O. T.

യോവേൽ പ്രവാചകന്റെ പിതാവ്. (യോവേൽ 1:1)

## പേക്കഹ് O. T.

പതിനെട്ടാമത്തെ യിസ്രായേൽ രാജാവ്. (2 രാജാ. 15:25–28)

**മദ്ധ്യസ്ഥതയാലുളള ഉപകാരസ്മരണയ്ക്ക്**






Mathews & Family.




Omana Varghese, Ajmer.




Saramma Yohannan.

# സണ്ടേസ്ക്കൂൾ ജൂബിലി സമാപിച്ചു

## പതിനായിരങ്ങൾ സംബന്ധിച്ച റാലിയും പൊതുസമ്മേളനവും

ചെങ്ങന്നൂർ: (സ്വ. റി.)

ഓർത്തഡോക്സ് സഭാ സണ്ടേസ്ക്കൂൾ ഒരു അസോസ്യേഷനായി രൂപംകൊണ്ടതിന്റെ രജതജൂബിലി വിപുലമായ രീതിയിൽ ജനുവരി 26–ാംതു ആഘോഷിച്ചു. ജൂബിലിയോടനുബന്ധിച്ച് പുത്തൻകാവു കത്തീഡ്രലിൽ രാവിലെ സണ്ടേസ്ക്കൂൾ പ്രസിഡൻറും നിയുക്ത കാതോലിക്കായുമായ മാത്യൂസ് മാർ കൂറീലോസ് വി. കുർബ്ബാന അർപ്പിച്ചു. തുടർന്ന് തിരുമേനി പതാക ഉയർത്തിയശേഷം മെത്രാപ്പോലീത്തൻ ഹൈസ്ക്കൂളിൽ ചേർന്ന സിമ്പോസിയത്തിൽ ആദ്ധ്യക്ഷം വഹിച്ചു. സൺഡേസ്ക്കൂൾ ഇന്നലെ, ഇന്ന്, നാളെ എന്നി വിഷയങ്ങളെപ്പററി ശ്രീ. സി. സി. ജോർജ്, റവ. ഡോ. എം. ഏ. മത്തായി, റവ. ഡോ. ജേക്കബ് കുര്യൻ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. സിമ്പോസിയത്തിൽ മഹാകവി പുത്തൻകാവ് മാത്തൻ തരകൻ മോഡറേററായിരുന്നു. ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് തിരുമേനി, തേയോഫോറസ് റമ്പാൻ, സി.വി. ജോർജ് കോറെപ്പിസ്ക്കോപ്പാ മുതലായി

അനേകം വൈദികരും 1500 ൽപ്പരം സണ്ടേസ്കൂൾ അദ്ധ്യാപകരും സംബന്ധിച്ചു. ഫാ. മാത്യു വർഗീസ്, സ്വാഗതവും കെ. ദാനിയേൽ കൃതജ്ഞതയും പറഞ്ഞു.

പുത്തൻകാവു കത്തീഡ്രൽ വകയായി നൽകിയഉച്ചഭക്ഷണത്തിനുശേഷം 3 മണിക്ക് പുത്തൻകാവുപള്ളിയിലും കൊച്ചുതിരുമേനിയുടെ കബറുങ്കലും പ്രാർത്ഥന നടത്തിയതിനെ തുടർന്ന് കത്തീഡ്രലിൽനിന്ന് ആരംഭിച്ച റാലിയിൽ സണ്ടേസ്കൂൾ അദ്ധ്യാപകരും വിദ്യാർത്ഥികളും മററുമായി പതിനയിരത്തിലധികം ആളുകൾ സണ്ടേസ്കൂൾ പതാകയുമേന്തി സംബന്ധിച്ചു. സണ്ടേസ്ക്കൂൾ അസോസ്യേഷൻ പ്രസിഡൻറ് തിരുമേനിയും മററ് തിരുമേനിമാരും കയറിയിരുന്ന രഥം റാലിക്ക് തിലകം ചാർത്തി. പൈലററ് ജീപ്പിൽ പബ്ളിക്കേഷൻ ഓഫീസർ ഫാ. ററി. ജി. സഖറിയാ പതാകയുമേന്തി മുന്നോട്ടു നീങ്ങി. തുടർന്ന് മാർ അത്താനാസ്യോസ് തിരുമനസിലെ നേതൃത്വത്തിൽ റാലി മന്ദംമന്ദം പുത്തൻകാവു തെരുവിൽ കൂടെ നീങ്ങിയപ്പോൾ ഇരുവശങ്ങളും കമാനങ്ങളാലും തോരണങ്ങളാലും ജനങ്ങൾ റാലിക്ക് സ്വാഗതം അരുളി. സണ്ടേസ്കൂൾ എക്സിക്യുട്ടീവ് കമ്മററി അംഗങ്ങൾ വലിയ പതാകകൾ ഏന്തി അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ പിമ്പിൽ അണിനിരന്നിരുന്നു. പൊൻ വെള്ളികുരിശുകൾ, മുത്തുക്കുടകൾ, പ്ളോട്ടുകൾ, തിരുവല്ല എം.ജി.എം., ചെങ്ങന്നൂർ മാർ ഗ്രീഗോറിയോസ് എന്നീ ഹൈസകൂളുകളിലെ ബാൻറുസെററ്, ഗായകസംഘം, സണ്ടേസ്കൂൾ വിദ്യാർത്ഥികളുടെ ഗാനാലാപം എന്നിവ റാലിയെ മനോഹരമാക്കി.

കൃത്യം 4. 45–ന് റാലി ബഥേൽ അരമനയിൽ എത്തി. പൊതുസമ്മേളനത്തിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. പ്രാർത്ഥനയെ തുടർന്ന് പ. ബാവാതിരുമനസിലെ സന്ദേശം തേയോഫോറോസ് റമ്പാൻ വായിച്ചു. സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ അദ്ധ്യാപകരും കുട്ടികളും ചേർന്നു നടത്തിയ റാലിയിൽ ഇത്രയധികം പേർ സംബന്ധിച്ചതിൽ കൂറിലോസ് തിരുമേനി സന്തോഷം പ്രകടിപ്പിക്കുകയും സണ്ടേസ്കൂൾ പ്രസ്ഥാനത്തിൽ സഭയുടെ ഭാവിതലമുറയ്ക്കുള്ള പങ്ക് ഇത് വിളിച്ചറിയിക്കുന്നു എന്നും സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിലൂടെ യേശുക്രിസ്തുവിന്റെ പ്രവർത്തനമാണ് നടക്കുന്നതെന്നും ഭാരതത്തിൽ വേദപഠനം ആരംഭിച്ചത് ഏ.ഡി. 52 ൽ പരിശുദ്ധ തോമ്മാശ്ളീഹാ ആണെന്നും അദ്ദേഹമാണ് നമ്മുടെ ഒന്നാമത്തെ സണ്ടേസ്കൂൾ അദ്ധ്യാപകനെന്നും, ആ മാതൃകയാണ് ഇന്ന് സണ്ടേ

---

## പോത്തീഫർ O. T.

ഫറവോ രാജാവിന്റെ അകമ്പടി നായകൻ. യൗസേഫിനെ അടിമയായി വാങ്ങിയ മിസ്രയീമ്യൻ. സുന്ദരനായ യൗസേഫിനെ അവളുടെ കാമാസക്തിയിലേക്കു നയിക്കുവാൻ പോത്തീഫറിന്റെ ഭാര്യ ശ്രമിച്ചു. അവൻ വഴങ്ങാഞ്ഞതുകാരണം അവന്റെമേൽ കുററാരോപണം നടത്തി. പോത്തീഫറിനെക്കൊണ്ട് അവനെ കാരാഗൃഹത്തിൽ അടപ്പിച്ചു. (ഉല്പത്തി 39:1–20)

### രണ്ടു തിരുത്തലുകൾ

1989 ഒക്ടോബർ 'മലങ്കരസഭ'യിൽ ചേർത്തിരുന്ന 'ബൈബിൾ നാമകോശ പംക്തി'യിൽ രണ്ട് അച്ചടിപ്പിശകുകൾ ഉള്ളത് താഴെപറയുന്നപ്രകാരം തിരുത്തി വായിക്കേണ്ടതാണ്.

### നാബോത്ത്

ശമര്യാ രാജാവായിരുന്ന ആഹാബിന്റെ അരമനയ്ക്കടുത്ത് ഒരു മുന്തിരിത്തോട്ടമുണ്ടായിരുന്ന യിസ്രായേല്യൻ. രാജാവ് ഈ മുന്തിരിത്തോപ്പ് തനിക്കു വേണമെന്ന് നാബോത്തിനോടാവശ്യപ്പെട്ടു.........

### നാഹാശ്

അമ്മോന്യരുടെ രാജാവ്. ഒരു ഉടമ്പടി ചെയ്താൽ തനിക്കു കീഴടങ്ങാമെന്ന് അദ്ദേഹത്തോട പേക്ഷിച്ച യാബേശ് ഗിലെയാദിലെ ആളുകളോട്........




നവംബർ ലക്കം മലങ്കരസഭയിൽ വർഗീസ് കിഴക്കേമുറി എഴുതിയ 'കലാലയ രാഷ്ട്രീയം കരണീയമോ' എന്ന ലേഖനം വായിച്ചതിൽനിന്നും എനിക്കു മനസിലാക്കാൻ കഴിഞ്ഞത് ലേഖകൻ കലാലയ രാഷ്ട്രീയം എതിർക്കുന്നു എന്നാണ്.

ലേഖകൻ അതിൽ പറഞ്ഞിരുന്ന ഒരു പ്രധാന സംഗതി കലാലയ രാഷ്ട്രീയം പഠനലക്ഷ്യത്തെ ഇല്ലാതാക്കുന്നു എന്നുള്ളതായിരുന്നല്ലോ. എന്നാൽ രാഷ്ട്രീയത്തിൽ ഇറങ്ങാത്ത എത്രയോ വിദ്യാർത്ഥികൾ പഠനലക്ഷ്യത്തിൽനിന്നും അകന്നുപോകുന്നുണ്ട്. അതുപോലെതന്നെ രാഷ്ട്രീയത്തിലിറങ്ങുന്ന എത്രയോ വിദ്യാർത്ഥികൾ ഉന്നത മാർക്കുകൾ വാങ്ങി വിജയത്തിലെത്തുകയും ചെയ്യുന്നുണ്ട്. അപ്പോൾ വിദ്യാർത്ഥികളുടെ പഠനലക്ഷ്യത്തിന് രാഷ്ട്രീയം ഒരു തടസവും സൃഷ്ടിക്കുന്നില്ല.

---

സ്കൂൾ അദ്ധ്യാപകർ സ്വീകരിക്കേണ്ടതെന്നും തിരുമേനി പറഞ്ഞു.

തുടർന്ന് കേരള ഹൈക്കോടതി ജഡ്ജി. ജസ്ററീസ് ജോൺ മാത്യു സമ്മേളനം ഉത്ഘാടനം ചെയ്തു. 21–ാം നൂററാണ്ടിലേയ്ക്കു കാലൂന്നിയിരിക്കുന്ന നമ്മൾ ദൈവവിശ്വാസത്തിൽ കൂടുതൽ അടിയുറച്ചു മുന്നേറണമെന്നും ഇന്ന് ലോകത്തെങ്ങും ദൈവവിശ്വാസം വർദ്ധിച്ചുവരുന്നുണ്ടെന്നും ശാസ്ത്രവും മതവും ഒന്നുചേർന്നു പ്രവർത്തിക്കുന്നത് അഭികാമ്യമാണെന്നും ലൗകീകമായ പ്രതിഫലമില്ലാത്ത വേലയാണ് സണ്ടേസ്കൂൾ അദ്ധ്യാപകവൃത്തിയെന്നും അതിൽ അഭിമാനം കൊള്ളുകയാണ് വേണ്ടതെന്നും അദ്ദേഹം പറഞ്ഞു.

മാർ അത്താനാസ്യോസ്, മാർ ഒസ്താത്തിയോസ് എന്നീ തിരുമേനിമാരും, തോമസ് കുതിരവട്ടം എം. പി., പി. ജെ. കുര്യൻ എം. പി., മാമ്മൻ ഐപ്പ് എം. എൽ. എ., പ്രൊ. കെ. എം. തരകൻ എന്നിവർ ആശംസാപ്രസംഗം നടത്തി.

സണ്ടേസ്കൂൾ രംഗത്ത് 40 ഉം 50ഉം വർഷങ്ങൾ സേവനം അനുഷ്ഠിച്ചവർക്കുള്ള അവാർഡ് യോഗത്തിൽ വച്ച് വിതരണം ചെയ്തു. ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പാ സ്വാഗതവും, ആഘോഷങ്ങളുടെ ജനറൽ കൺവീനർ ജോൺ മാത്യു കൃതജ്ഞതയും പറഞ്ഞു. പ്രാർത്ഥനാ, കാതോലിക്കാമംഗളഗാനം എന്നിവയോടുകൂടി യോഗം അവസാനിച്ചു.

—o—

ഇന്നത്തെ സ്ഥിതി നോക്കിയാൽ ഡിഗ്രി 2–ാം വർഷ വിദ്യാർത്ഥിക്ക് അവന്റെ നാടിന്റെ ഭരണാധികാരിയെ തിരഞ്ഞെടുക്കുന്നതിനുള്ള അവകാശം നൽകിയിരിക്കുകയാണ്. അപ്രകാരം ഒരു വിദ്യാർത്ഥിക്ക് അവന്റെ നാടിന്റെ ഭരണാധികാരിയെ തിരഞ്ഞെടുക്കുന്നതിന് അവകാശം ഉള്ളപ്പോൾ എന്തുകൊണ്ട് അവൻ വിദ്യ അഭ്യസിക്കുന്ന സ്ഥാപനത്തിൽ രാഷ്ട്രീയം വന്നുകൂടാ.

ലേഖകൻ എഴുതിയിരുന്നതുപോലെ വിദ്യാർത്ഥികളുടെ ആവശ്യങ്ങൾക്കായി ഒരു സാമൂഹ്യ സംഘടനയ്ക്കും ശബ്ദം ഉയർത്താൻ കഴിയുകയില്ല. ഒരു വിദ്യാഭ്യാസ സ്ഥാപനത്തിന്റെ ഭരണത്തിൽ വിദ്യാർത്ഥികളുടെ പ്രാതിനിധ്യം വളരെ അത്യാവശ്യമായ ഒന്നാണ്. വിദ്യാർത്ഥികളെ പങ്കെടുപ്പിക്കുന്നില്ല എങ്കിൽ അധികൃതർ അവരുടെ ഇഷ്ടപ്രകാരം തീരുമാനങ്ങൾ കൈക്കൊള്ളുകയും അവയെല്ലാം വിദ്യാർത്ഥിയുടെമേൽ അടിച്ചേൽപ്പിക്കുകയും ചെയ്യും. ഏതൊരു കാര്യവും നടപ്പിലാക്കുമ്പോൾ വിദ്യാർത്ഥികളുടെ പ്രതികരണം അറിയണമെങ്കിൽ തീർച്ചയായും വിദ്യാർത്ഥി പ്രതിനിധികൾ ആവശ്യമാണ്.

ഇപ്രകാരം വിദ്യാർത്ഥി പ്രതിനിധികളെ തിരഞ്ഞെടുക്കുമ്പോൾ രണ്ട് സാമൂഹ്യ സംഘടനകളാണ് മത്സരിക്കുന്നതെങ്കിൽ തീർച്ചയായും രണ്ട് സംഘടനകൾക്കും എതിരാളികൾ ഉണ്ടാവും. നല്ല പ്രവൃത്തികൾ ചെയ്ത് സമൂഹത്തെ സംരക്ഷിക്കേണ്ട സാമൂഹ്യ സംഘടനയ്ക്ക് എതിരാളികൾ ഉണ്ടായാൽ ആ സംഘടനയ്ക്ക് എങ്ങനെ സമൂഹത്തെ നന്നാക്കാനൊക്കും.

രാഷ്ട്രീയപാർട്ടിയുടെ മറെറാരു ദോഷമായി എഴുതിയിരുന്നത് സമരമാണ്. വിദ്യാർത്ഥി സംഘടനകൾ ഏതെങ്കിലും ഒരു ആശയമോ, ആവശ്യമോ അവതരിപ്പിച്ചാൽ അധികൃതർ ആദ്യം അത് തിരസ്കരിക്കും. വിദ്യാർത്ഥികളുമായി ഒന്ന് ആലോചിക്കുന്നതിനോ, ഒന്ന് ചർച്ച നടത്തുന്നതിനോ ആരുംതന്നെ മുതിരാറില്ല. എന്നാൽ ഒരു സമരമോ, ഒരു പ്രകടനമോ നടത്തിയാൽ ആ ആവശ്യം അംഗീകരിച്ചില്ലെങ്കിൽ തന്നെയും വിദ്യാർത്ഥികളുമായി ഒന്ന് കൂടിയാലോചിക്കുന്നതിന് അധികാരികൾ സമ്മതിച്ചെന്നുവരും. രണ്ടു വർഷംമുമ്പ് U. G. C. നടപ്പിലാക്കുന്നതിനു വേണ്ടി അദ്ധ്യാപകർ സമരം നടത്തി. ഏതാണ്ട് 40 ദിവസങ്ങളോളം അധ്യാപനം മുടങ്ങി. അത് അവരുടെ ആവശ്യം നേടിയെടുക്കുന്നതിനുവേണ്ടി. ഇപ്രകാരം വിദ്യാർത്ഥികൾക്കാവശ്യങ്ങൾ ഇല്ലേ?

സമരകാരണത്തിൽ ലേഖകൻ എഴുതിയിരിക്കുന്നതു കണ്ടു 'ബസ് താമസിച്ചാൽ സമരം' എന്ന്. വിദ്യാർത്ഥികൾ എന്നു പറയുന്നതേ ബസുകാർക്ക് ഏതോ അലർജ്ജിപോലാണ്. വിദ്യാർത്ഥികളാണെന്ന് മനസിലായാൽ ബസ് മിക്കവാറും നിർത്താറേ ഇല്ല. ഒരു ബസ് അല്പം താമസിച്ചാൽ ഒരു രാഷ്ട്രീയപാർട്ടിയും സമരം ചെയ്യില്ല. ചില വിദ്യാഭ്യാസ സ്ഥാപനങ്ങൾ പ്രധാന നഗരി

യിൽ നിന്നും അല്പം ഉള്ളിലേക്ക് മാറിയായിരിക്കും സ്ഥിതിചെയ്യുന്നത്. അതുവഴി കടന്നുവരുന്നത് ഒന്നോ രണ്ടോ ബസുകൾ മാത്രവുമാണ്.

ഒരു ബസ് താമസിച്ചാണ് വരുന്നതെങ്കിൽ പുറകെ വരുന്ന ബസുമായി മൽസരമായിരിക്കും. ഇങ്ങനെ വരുമ്പോൾ രണ്ടു ബസും വിദ്യാർത്ഥികളെ കയററാതെ കടന്നുപോവുകയും ചെയ്യും. രണ്ടാം ദിവസവും ഈ ബസുകൾ മൽസരംമൂലം നിർത്താതെപോകും. അങ്ങനെ വരുമ്പോൾ ഈ വിദ്യാർത്ഥികൾ സന്ധ്യയ്ക്കുമുമ്പ് വീട്ടിൽ എത്തുന്നതിനുവേണ്ടി ഒരുപക്ഷെ ഓടുകയായിരിക്കാം.

മറെറാരു സംഗതി പറയാനുള്ളത് ബസ് നിർത്താത്തതിന് ബസ് തടയുകയോ സമരം ചെയ്യുകയോ ചെയ്യുന്നതിന് ഒരു സാമൂഹ്യസംഘടനയ്ക്ക് ഒരിക്കലും കഴിയുകയില്ല എന്നുള്ളതാണ് ഒരുപക്ഷേ ഒരു ബസിലെ മുതലാളിയും തൊഴിലാളികളും അംഗങ്ങളായുള്ള പാർട്ടിയുടെ വിദ്യാർത്ഥിസംഘടനയായിരിക്കും ആ ബസിനെതിരെ സമരം ചെയ്യുന്നത്. അങ്ങനെ വരുമ്പോൾ വിദ്യാർത്ഥിസമരം രാഷ്ട്രീയ മുതലെടുപ്പ് എന്നു പറയുന്നതിൽ എന്തർത്ഥമാണുള്ളത്.

പുറത്തുനിന്നുള്ള ആൾക്കാർ വിദ്യാഭ്യാസ സ്ഥാപനത്തിൽ നുഴഞ്ഞ് കയറുന്നു എന്ന് രേഖപ്പെടുത്തിയിരുന്നല്ലോ. അത് ആ സ്ഥാപനത്തിലെ വിദ്യാർത്ഥികൾ ആവശ്യപ്പെട്ടാൽ ഒരുപക്ഷെ സംഭവിച്ചെന്നു വരാം. ഏതെങ്കിലും ഒരു പ്രശ്നം ഉണ്ടാകുമ്പോൾ വിദ്യാർത്ഥി സംഘടനകൾ വെയ്ക്കുന്ന നിർദ്ദേശങ്ങൾ ഒന്ന് ശ്രദ്ധിക്കുകപോലും ചെയ്യാതെവരുമ്പോഴാണ് ഇതു സംഭവിക്കുന്നത്.

ഇതിനു കാരണം ഏതെങ്കിലും പ്രശ്നങ്ങളിൽ സ്ഥാപന അധികൃതർ വിശ്വസിക്കുന്ന വിദ്യാർത്ഥിസംഘടനയ്ക്ക് മുൻതൂക്കം കൊടുക്കുന്നതായിരിക്കും. അധികൃതർ നിഷ്പക്ഷമായ ഒരു നിലപാട് ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ സ്വീകരിച്ചാൽ വെളിയിൽനിന്നുള്ള ഒരുത്തരും ഒരു കലാലയത്തിലും നുഴഞ്ഞുകയറുകയില്ല. ഒരു ഗുണ്ടകളും രംഗപ്രവേശം ചെയ്യുകയും ഇല്ല.

18 വയസുകാർക്കും വോട്ടവകാശം നൽകിയിരിക്കുന്ന ഈ കാലഘട്ടത്തിൽ അവർ വിദ്യ അഭ്യസിക്കുന്ന സ്ഥാപനത്തിൽ മാത്രം എന്തിന് രാഷ്ട്രീയം വേണ്ടെന്നുവെക്കണം? മാത്രമല്ല ഇതുമൂലം കുറച്ചുപേർക്കെങ്കിലും നേതൃത്വം വഹിക്കുന്നതിനുള്ള കഴിവ് വളർത്തിയെടുക്കുന്നതിന് സാധിക്കുന്നു.

എന്ന്,

**ബിൻറു ബേബി**

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Skariah Kanam.

Jacob Mathew, Korba.







ഒരു വിശ്വാസി, പത്തനംതിട്ട.

Thankamma George,
Pathanapuram.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡീ. എം. സി. ചെറിയാൻ

## പാഠം 9
### സുവിശേഷം (ഉപമകൾ)
വിജയിയുടെ പേരും വിലാസവും

പേര്: എ. പുന്നൂസ്
വിലാസം: I. N. S. Valsura ജാംനഗർ, ഗുജറാത്ത്
ഭദ്രാസനം: ബോംബെ
രജി: നമ്പർ. 8214

## പാഠം 12
### സുവിശേഷം
അപേക്ഷാഫോറം

പേര്..........................................
വിലാസം......................................
ഭദ്രാസനം....................................
രജി. നമ്പർ: ................

## പാഠം 9 ഉത്തരം

1. അദ്ധ്യായം 13: (8 ഉപമകൾ പറഞ്ഞിരിക്കുന്നു.)
   1) വിതയ്ക്കുന്നവന്റെ ഉപമ; 13:3–9, 2) നല്ലവിത്തിന്റെ ഉപമ 13: 24–30, 3) കടുകുമണിയുടെ ഉപമ: (13; 31–32) 4) പുളിച്ചമാവിന്റെ ഉപമ: (13: 33–34) 5) വയലിൽ ഒളിച്ചു വച്ച നിധിയുടെ ഉപമ: 13: 44. 6) നല്ല മുത്തിന്റെ ഉപമ: (13: 45–46) 7) വലയുടെ ഉപമ: (13: 47–50) 8) ശാസ്ത്രിയുടെ ഉപമ: (13:52)
2. 1) വിതയ്ക്കുന്നവന്റെ ഉപമ. (13:9)
   2) നല്ല വിത്തിന്റെ ഉപമ: (13:43)
3. 1) വിതയ്ക്കുന്നവന്റെ ഉപമ (13:3) 2) നല്ല വിത്തിന്റെ ഉപമ. 3) കടുകുമണിയുടെ ഉപമ.
4. കടുകുമണിയുടെ ഉപമ. പുളിച്ചമാവിന്റെ ഉപമ.
5. ഒളിച്ചുവച്ച നിധിയുടെ ഉപമ. നല്ല മുത്തിന്റെ ഉപമ.
6. 100, 60, 30 മേനി. (13:23)
7. വഴിയരികെ വീഴുന്നത് (13:4)
8. സ്വർഗ്ഗരാജ്യമർമ്മം അറിയുവാനായി (13:11–13)
9. കണ്ണ്, ചെവി: 13;16
10. പ്രവാചകന്മാരും നീതിമാന്മാരും കാണ്മാൻ ആഗ്രഹിച്ചു കാണാതെയും കേൾക്കാൻ ആഗ്രഹിച്ചു കേൾക്കാത്തവയും കാണുവാനും കേൾക്കുവാനും ഭാഗ്യം ലഭിച്ചതിനാൽ 13:16,17
11. പാറസ്ഥലത്തു വിതയ്ക്കപ്പെട്ടത് 13:19
12. ഗോതമ്പു നശിക്കാതിരിക്കാൻ 13:29
13. കടുകുമണി. 13: 32
14. ലോകാവസാനത്തിൽ (13:42,49,50)
15. നിധി ഒളിച്ചുവച്ചവയൽ (13:44)
16. 1) നിധി ഒളിച്ചുവച്ച വയൽ 13:44,46
    2) നല്ലമുത്ത്
17. സ്വർഗ്ഗരാജ്യമാകുന്ന വല: 13:47
18. ദുഷ്ടന്മാരെ വേർതിരിച്ചു തീയിൽ ഇടുക: 13: 41,49)
19. തന്റെ നിക്ഷേപത്തിൽനിന്ന് പുതിയതും പഴയതും എടുത്തുകൊടുക്കുന്ന വീട്ടുടയവൻ.
20. 6 പേർ. (13:55-56) സഹോദരന്മാർ 4 സഹോദരികൾ (കുറഞ്ഞതു 26 പേർ)

## ശരിയായ ഉത്തരം അയച്ചുതന്നവർ

1. എ. പുന്നൂസ് ജാം നഗർ.
2. ഏലിയാമ്മ പൗലോസ് ചെല്ലക്കോട്
3. മറിയാമ്മ തോമസ്, ഭോപാൽ.
4. മോളി മാത്യൂസ്, നാരങ്ങാനം.
5. തോമസ് വർഗീസ് കൊടുമൺ.
6. റെനി സൂസൻ പോൾ ചെറുകോൽ.
7. ഷേർളി മാത്യു പാലിയേക്കര.
8. പി. സി. ചെറിയാൻ. കോയിപ്രം.
9. പി. അച്ചാമ്മ മഞ്ഞപ്ര.
10. ഷേമ മാത്യു പുതുപ്പള്ളി.
11. എം. വി. വറുഗീസ് ആഞ്ഞമൂഴി.
12. സാബു ജോർജ് കടമ്മനിട്ട.

13. കെ. എം. തോമസ് മദ്രാസ്.
14. ഗീവറുഗീസ് എബ്രഹാം പാതിക്കാട്
15. റിനി അലക്സ് കവിയൂർ.
16. റ്റി. ജെ. സ്കറിയ തുമ്പമൺ.
17. മറിയാമ്മ ജോർജ് കരിപ്പുഴ.
18. ജോർജ് മുതലാളി കൊച്ചി.
19. മിനി എബ്രഹാം മണിപ്പാറ.
20. ജിജി മത്തായി ചെങ്ങമനാട്.
21. ശോശാമ്മ തോമസ് കിടങ്ങന്നൂർ.
22. ഡെയ്സി സ്കറിയ അമ്പർനാഥ്.
23. സാറാമ്മ തോമസ്, മലാഡ്
24. എലിസബേത്ത് സൈമൺ തലശ്ശേരി.
25. റൂബി ആനിപോം പരുമല.
26. ഓമന മാത്യു പാലിയേക്കര.
27. തങ്കമ്മ എബ്രഹാം കേടുകുളഞ്ഞി.
28. സുജാ മോൻസി ബാംഗളൂർ.
29. അച്ചാമ്മ പീററർ വാഴൂർ.
30. ഏലിയാമ്മ വറുഗീസ് വാഴൂർ.
31. ഡോ. ഏലിയാമ്മ ഐസക് പുത്തൂർ.
32. റ്റി. വി. ബേബി മീനങ്ങാടി.
33. സൂസമ്മ ജോർജ് ചെങ്ങമനാട്.
34. മറിയാമ്മ വറുഗീസ് ആനിക്കാട്.
35. കുഞ്ഞമ്മ ചാക്കോ കൂരോപ്പട.
36. ലൗലി വറുഗീസ് മുണ്ടൻകാവ്
37. പൊന്നമ്മ തോമസ് അഹമ്മദബാദ്.
38. റേച്ചൽ ചാക്കോ മല്ലപ്പള്ളി.
39. ബേബി തോമസ് കൊററംപള്ളി.
40. മോളമ്മ കെ. കൊററംമ്പള്ളി
41. ഷിബു കോശി ഐസക് പുത്തൂർ.
42. ശാന്തി ശമുവേൽ പാലിയേക്കര.
43. ജോർജി പി. മാത്യു കല്ലിശ്ശേരി,
44. തങ്കമ്മ സഖറിയാ ആറാട്ടുപുഴ
45. മേരി ജോർജ് (N) പറവൂർ.
46. റീനാ ശമുവേൽ ചെങ്ങമനാട്.
47. പൊന്നമ്മ മാത്യൂസ് പുൽപ്പള്ളി.
48. ചെറിയാൻ വറുഗീസ് ഏലപ്പാറ
40. കൊച്ചന്ന പി. എം. മങ്ങാട്.

പാഠം 9—ൻെറ ഉത്തരവും വിജയിയുടെ വിലാസവും ശരിയായ ഉത്തരം അയച്ചുതന്നവരുടെ പേരും മുകളിൽചേർത്തിരിക്കുന്നു. ഉത്തരം അയച്ചുതരുമ്പോൾ അല്പംകൂടി ശ്രദ്ധചെലുത്തിയാൽ നന്നായിരിക്കും. പാഠം 9—ൽ 16—ാം ചോദ്യം തനിക്കുള്ളതൊക്കെയും വിററുവാങ്ങിയത് എന്ത് എന്നായിരുന്നു. 13:44,46. വാക്യങ്ങളിൽ രണ്ടു കാര്യങ്ങൾ പറയുന്നു. ധൃതിയിൽ ഉത്തരം കണ്ടുപിടിച്ച് തൃപ്തിപ്പെടാതിരുന്നാൽ പൂർണ്ണ ഉത്തരം ലഭിക്കും. 20—ാം ചോദ്യത്തിൽ യേശുവിൻെറ സഹോദരങ്ങളായി ഏററം കുറഞ്ഞത് എത്രപേർ അറിയപ്പെടുന്നു. സഹോദരങ്ങൾ എന്നുള്ളതിനാൽ സഹോദരന്മാരും സഹോദരികളും ഉൾപ്പെടും. സഹോദരന്മാരായി അറിയപ്പെടുന്നവർ ആരെല്ലാം എന്ന ചോദ്യത്തിനുള്ള ഉത്തരമാണ് പലരും കൊടുത്തിരിക്കുന്നത്. അല്പം ചിന്തിച്ച് ഉത്തരം എഴുതേണ്ട ഒന്നു രണ്ടു ചോദ്യം കൂടെ ചോദ്യഭാഗത്തു കൊടുക്കുന്നത് നല്ലതായിരിക്കുമല്ലോ. സഹോദരികൾ എന്നുള്ളതിൽ കുറഞ്ഞത് രണ്ടുപേർ എങ്കിലും കാണുമല്ലോ അതുകൊണ്ടാണ് ഏററംകുറഞ്ഞത് എന്ന പദം കൊടുത്തിരുന്നത്. ഉത്തരം അയയ്ക്കുമ്പോൾ അല്പം കൂടെ ശ്രദ്ധയോടെ അയയ്ക്കുവാൻ ശ്രമിക്കുക.

ഉത്തരത്തിൽ പാഠം തെററിച്ചാൽ പലപ്പോഴും തെററായ ഉത്തരങ്ങളോടൊപ്പം പോകുവാൻ സാദ്ധ്യതയുണ്ട്. ചോദ്യഭാഗത്തു കൊടുത്തിരിക്കുന്ന പാഠം തന്നെ എഴുതുവാൻ ശ്രമിക്കുക. ബൈബിൾവാക്യം എഴുതിയിട്ട് ഉത്തരം കണ്ടുപിടിക്കാനുള്ളജോലികൂടെ ഏല്പിക്കാതെ ഉത്തരം കണ്ടുപിടിച്ച് എഴുതിയിട്ട് വാക്യം കൂടെ കൊടുക്കുന്നതല്ലേ നല്ലത്.

മുൻപ് സൂചിപ്പിച്ചിരുന്നു ഇതുപോലെ ഉത്തരം കവറിൽ അയയ്ക്കുമ്പോൾ ഒട്ടിക്കുന്ന പശ ഉത്തരകടലാസിലും പററി കീറിഎടുക്കുവാൻ സമയം നഷ്ടം വരുന്നതുമാത്രമല്ല ഉത്തരകടലാസ് കീറിപ്പോകാറുണ്ട്. സഹകരണം പ്രതീക്ഷിക്കുന്നു. ഉത്തരത്തോടൊപ്പം സ്ററാമ്പ് അയയ്ക്കേണ്ട ആവശ്യമില്ല.

എല്ലാവരുടെയും പ്രാർത്ഥനാ പൂർവമായ സഹകരണം പ്രതീക്ഷിച്ചുകൊണ്ട് പാഠം 12—ൻെറ ഉത്തരം മാസിക കിട്ടി അടുത്തമാസം 25—നു മുമ്പായി Bible Padanam Lesson 12. C/o Dn. M. C. Cherian, Orthodox Student Centre, Trivandrum-1, 695001.

## പാഠം 12 (സുവിശേഷം)

1. സ്വർഗ്ഗരാജ്യത്തിൽ ഏററവും വലിയവൻ ആര്.
2. അധികം സന്തോഷിക്കുന്നത് എപ്പോൾ
3. സ്വർഗ്ഗസ്ഥപിതാവിനിഷ്ടമില്ലാത്ത കാര്യം.
4. കുററം ചെയ്യുന്നവൻ അനുതപിക്കുവാൻ എത്ര അവസരം ലഭിക്കും.
5. പിതാവിനോടുയാചിക്കുന്നതു ലഭിക്കുവാൻ എന്തുചെയ്യണം.
6. സഹോദരനോടു എത്ര പ്രാവശ്യം ക്ഷമിക്കണം.
7. സ്വർഗ്ഗസ്ഥപിതാവിൽ നിന്നു ക്ഷമ ലഭിക്കുവാൻ എന്തു ചെയ്യണം.
8. വിവാഹകൂദാശയിൽ വായിക്കുന്ന വേദഭാഗങ്ങൾ ഏവ.
9. ഈ വായനകളിൽ ആവർത്തിച്ചുവരുന്ന വാചകം ഏത്.
10. കൈവച്ചു പ്രാർത്ഥിക്കേണ്ടതിന് യേശുവിൻെറ അടുക്കൽ കൊണ്ടുവരപ്പെട്ടവർ.
11. നിത്യജീവനെ പ്രാപിക്കാൻ എന്തു നന്മ ചെയ്യണം.
12. സൽഗുണപൂർണ്ണനാകുവാൻ എന്തുചെയ്യണം
13. സ്വർഗ്ഗരാജ്യത്തിൽ കടക്കുവാൻ പ്രയാസം ഉള്ളവർ.

# സഭാവാർത്തകൾ

## സഹായ അഭ്യർത്ഥന



പൂനയിൽനിന്നും 10 K. M. അകലെ Dighi യിൽ, പാമ്പാടി തിരുമേനിയുടെ നാമത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന M. G. M. സെൻററിൽ പ. പരുമല തിരുമേനിയുടെ നാമത്തിൽ ഒരു പള്ളി പണിയുവാൻ ഇവിടെ ആകെയുള്ള 30 അംഗങ്ങൾ ചേർന്ന് ആരംഭിച്ചിരിക്കുകയാണ്. ഇതിനകം 7½ സെൻറ് സ്ഥലം വാങ്ങുകയും 60×23 അടിയിൽ ഒരു പള്ളിപണി ആരംഭിച്ചു. ഏകദേശം 75000 രൂപയോളം മുടക്കി. പണി പൂർത്തിയാക്കുവാൻ സാമ്പത്തികമായി ബുദ്ധിമുട്ടുള്ളതിനാൽ സന്മനസ്സും കൊടുക്കുവാൻ മനസ്ഥിതിയുമുള്ള സഭാംഗങ്ങൾ പള്ളിപണിക്ക് സഹായിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

സംഭാവനകൾ M. G. M. Centre Dighi എന്ന പേരിൽ Fr. P. O. Thomas Panicker, 41 Nirmala Nivas 828 Destur Maher Road, Pune 411 001 എന്ന മേൽവിലാസത്തിൽ അയയ്ക്കുക.

14. സകലവും വിട്ടു ക്രിസ്തുവിനെ അനുഗമിച്ച ശിഷ്യരുടെ പ്രതിഫലം.
15. നൂറുമടങ്ങുലഭിക്കുന്നവൻ ആര്.
16. മുന്തിരിത്തോട്ടത്തിൽ വേലക്കാർ ഏതെല്ലാം സമയത്തു ചെന്നു.
17. സെബദിമക്കളുടെ അമ്മയുടെ യാചന എന്ത്.
18. മനുഷ്യപുത്രൻ എന്തിനായിവന്നു.
19. മനസലിവോടെ യേശു തൊട്ടു സുഖപ്പെടുത്തിയ കുരുടന്മാർ എവിടുത്തുകാർ.
20. അവരുടെ ആവർത്തിച്ചുള്ള നിലവിളി എന്ത്.

—ം—

### സഭയിൽ ചേർന്നു

നീലഗിരി ജില്ലയിൽ കാരക്കൊല്ലി സെ. മേരീസ് ഇടവകയിൽപ്പെട്ട രണ്ട് മുസ്ളീം സഹോദരങ്ങൾ വി. മാമോദീസാ സ്വീകരിച്ച് സഭയിൽ ചേർന്നു. ഇടവകയിൽ നടത്തിവരുന്ന സുവിശേഷപ്രവർത്തനങ്ങളുടെ ഫലമായാണ് ഇവർ ക്രിസ്തുമതം സ്വീകരിച്ചത്.

22 വയസുള്ള 'മൈമുന'യെ മറിയം എന്ന പേരിലും 10 വയസുള്ള ബാപ്പു എന്ന കുട്ടിയെ ഗ്രീഗോറിയോസ് എന്ന പേരിലും സഭയിലേക്ക് സ്വീകരിച്ചത് സെ. മേരീസ് പള്ളിവികാരി ഫാ. വർഗീസ് മറ്റേത്താണ്.

## ...വൈദികചരമം

കുന്നംകുളം ഭദ്രാസനത്തിൽപെട്ട തൃശൂർ ഓലിക്കൽ ഫാ. ഏബ്രഹാം (47) 1990 ജനുവരി 6–ന് നിര്യാതനായി. ശവസംസ്കാരം തൃശൂർ സെ ഇഗ്നാത്തിയോസ് ഓർത്തഡോക്സ് പള്ളിയിൽ അഭിവന്ദ്യ മിലിത്തിയോസ് തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ നടത്തി. മൃതദേഹം കൊരട്ടി അരമനയിൽ കൊണ്ടുപോയി അഭിവന്ദ്യ സേവേറിയോസ് തിരുമനസുകൊണ്ട് ഒരു ശുശ്രൂഷയും യാത്രപറച്ചിൽ ശുശ്രൂഷയും നടത്തിയ ശേഷമാണ് തൃശൂർ കൊണ്ടുവന്ന് അടക്കിയത്.

## സഭൈക്യവാര സമാപന സമ്മേളനം നിലയ്ക്കൽ

ഈ വർഷത്തെ സഭൈക്യവാര സമാപനസമ്മേളനം വി. തോമാശ്ലീഹായുടെ പാദസ്പർശമേററു പരിപാവനമായിട്ടുള്ള നിലയ്ക്കൽ വിവിധസഭകളുടെ ആഭിമുഖ്യത്തിൽ ജനുവരി 8–ാം തീയതി ഞായറാഴ്ച ആചരിച്ചു. രാവിലെ കാഞ്ഞിരപ്പള്ളി ബിഷോപ്പ് മാത്യു വട്ടക്കുഴി സെ. തോമസ് എക്യുമെനിക്കൽ ദേവാലയത്തിൽ വി. കുർബ്ബന അർപ്പിച്ചു. ദേവാലയത്തോടനുബന്ധിച്ച് പുതുതായി പണികഴിപ്പിച്ച വൈദികമന്ദിരം നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് തിരുമേനി കൂദാശ ചെയ്തു. തുടർന്ന് വൈദികമന്ദിരം അഡ്മിനിസ്ട്രേററർ ഫാ. പീലിപ്പോസ് നടമലയെ നിയുക്ത കാതോലിക്കാ മന്ദിരത്തിന്റെ താക്കോൽ ഏല്പിച്ചു.

തുടർന്നുനടന്ന എക്യുമിനിക്കൽ ശുശ്രൂഷയിൽ മാത്യൂസ് മാർ കൂറീലോസ്, ബനഡിക്ട് മാർ ഗ്രീഗോറിയോസ്, ഏബ്രഹാം മാർ ക്ലിമ്മീസ്, പീലിപ്പോസ് മാർ ക്രിസോസ്റ്റം, മാത്യു വട്ടക്കുഴി എന്നീ തിരുമേനിമാർ നേതൃത്വം നൽകി. തുടർന്ന് നടന്ന പൊതുസമ്മേളനം ബനഡിക്ട് തിരുമേനി ഉത്ഘാടനം ചെയ്തു. കൂറീലോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. ക്രിസോസ്റ്റം തിരുമേനി, മാത്യു പുളിക്കപ്പറമ്പൻ, വി. ചെറിയാൻ എന്നിവർ പ്രസംഗിച്ചു. ഫാ. ജോഷ്വാ പീടികയിൽ സ്വാഗതവും റവ. ആൻറണി നിരപ്പേൽ നന്ദിയും പറഞ്ഞു.

## മദ്ധ്യതിരുവിതാംകൂർ കൺവൻഷൻ

പത്തനംതിട്ട മാക്കാംകുന്നു പള്ളി മൈതാനിൽ നടത്തിവരുന്ന മദ്ധ്യതിരുവിതാംകൂർ കൺവൻഷന്റെ 73–ാം സമ്മേളനം 1990 ഫെബ്രുവരി 4 മുതൽ 7 വരെ നടത്തി. 4–ാം തീയതി വി. മൂന്നിന്മേൽ കുർബാനയെത്തുടർന്ന് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് തിരുമേനി പ്രസംഗം ഉത്ഘാടനം ചെയ്തു. ഫാ. ഏബ്രഹാം ജോർജ് ഫാ. ഡോ. എം. ഏ. മത്തായി, ഫാ. അലക്സാണ്ടർ ജോർജ്, ഫാ. ജോർജ് വർഗീസ്, ഫാ. ജോസഫ് ശമുവേൽ, ഫാ. ഒ. തോമസ്, ഫാ. മാത്യു വൈദ്യൻ, ഫാ. ജോൺ ശങ്കരത്തിൽ, എം. വൈ. യോഹന്നാൻ, എന്നിവർ സുവിശേഷപ്രസംഗങ്ങളും ക്ളാസുകളും നടത്തി. അഭിവന്ദ്യ ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയും വിവിധ യോഗങ്ങളിൽ പങ്കെടുത്തു. മൂന്നുനോമ്പിന്റെ നടുനോമ്പുദിവസമായ 6–ാംതീയതി ബുധനാഴ്ച പ. കാതോലിക്കാബാവാ ആദ്യന്തം ചടങ്ങുകളിൽ പങ്കുകൊണ്ട് നേതൃത്വം നൽകി.



അഖിലമലങ്കര മർത്തമറിയം സമാജം മത്സര പരീക്ഷയിൽ ഒന്നാം സ്ഥാനം നേടി സമ്മാനാർഹയായ തുമ്പമൺ സെ. മേരീസ് കത്തീഡ്രൽ ഇടവകയിൽ ചേലക്കാവിൽ ഏലിയാമ്മ ജോൺ.

## ജൂബിലി ആഘോഷം

പോർട്ട് ബ്ളയർ സെൻറ് മേരീസ് ഓർത്ത ഡോക്സ് പള്ളിയുടെ രജതജൂബിലി ജനുവരി 14 നു കൊണ്ടാടി. 25 വർഷം മുമ്പ് ആൻഡമാൻ നിക്കോബാർ ദ്വീപുകളിൽ ഓർത്തഡോക്സ് സഭയുടെ പ്രാരംഭം കുറിച്ച അഭി: ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു. ലഫ്. ഗവർണ്ണർ ടി. എസ്. ഒബറോയ് ജൂബിലി സമ്മേളനം ഉൽഘാടനം ചെയ്തു. മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ ദിവന്നാസിയോസ് തിരുമേനി ജൂബിലി പ്രഭാഷണം നടത്തി. മാർത്തോമ്മാസഭയുടെ സഖറിയാ മാർ തെയോഫിലോസ് തിരുമേനി ആശംസാ പ്രസംഗംനടത്തി. ഇതര സഭകളിലെ നേതാക്കളും സമ്മേളനത്തിൽ പങ്കെടുത്തു.

ജൂബിലി സ്മാരകമായി പ. പരുമല തിരുമേനിയുടെ നാമത്തിൽ നിർമ്മിച്ച കുരിശിൻ തൊട്ടി തിരുമേനിമാർ കൂദാശ ചെയ്തു. ജനുവരി 10 മുതൽ 12 വരെ സുവിശേഷപ്രസംഗങ്ങളും ആത്മീക സംഘടനകളുടെ യോഗങ്ങളും ഉണ്ടായിരുന്നു.

## ഏകദിന സമ്മേളനം

അഞ്ചൽഗ്രൂപ്പ് മർത്തമറിയം ബാലികാസമാജത്തിൻെറ ഏകദിനസമ്മേളനം ജനുവരി26—ാംതീയതി ഞായറാഴ്ച അഞ്ചൽ സെൻറ് ജോർജ് പള്ളിയിൽ വച്ച് നടത്തി. വി. കുർബാനയ്ക്കുശേഷം വികാരി ഫാ. ബേബി തോമസ് സമ്മേളനം ഉത്ഘാടനം ചെയ്തു. തുടർന്നു ഫാ. കെ. കെ. തോമസ് 'ക്രിസ്തീയസഭ' എന്ന വിഷയത്തെക്കുറിച്ച് ക്ളാസെടുത്തു. സമാപന സമ്മേളനത്തിൽ ഫാ. ബേബി തോമസ് ആദ്ധ്യക്ഷം വഹിച്ചു. ഫാ. കെ.കെ. തോമസ്, സി. മേരിക്കുട്ടി, എസ്. അന്നമ്മ എന്നിവർ പ്രസംഗിച്ചു. കുഞ്ഞുമോൾ സ്വാഗതവും അന്നമ്മ ചാക്കോ കൃതജ്ഞതയും പറഞ്ഞു.

## ധ്യാനയോഗം

ജനുവരി 26—ാം തീയതി 10.30 മുതൽ 3.30 വരെ കുന്നംകുളം ആർത്താററുവലിയപള്ളിയിൽ ഉപവാസധ്യാനയോഗം നടത്തി. പത്തനാപുരം ദയറാംഗമായ ഫാ. ജേക്കബ് ചെറിയാൻ ധ്യാനത്തിന് നേതൃത്വം നൽകി.

(6—ാം പേജിൽനിന്നും തുടർച്ച)

## ചരമരജതജൂബിലി ആഘോഷം

### മദ്രാസിൽ

മദ്രാസ് ഭദ്രാസനാടിസ്ഥാനത്തിൽ ഡിസംബർ 7—ാം തീയതി ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ ദിവന്നാസിയോസ് തിരുമനസിലെ അദ്ധ്യക്ഷതയിൽ കാലം ചെയ്ത ഗീവറുഗീസ് II ബാവാ തിരുമനസിലെ ചരമരജതജൂബിലി സമ്മേളനം നടത്തപ്പെട്ടു. അദ്ധ്യക്ഷൻ തിരുമേനി വ്യക്തികളെ രൂപപ്പെടുത്തുന്നതിൽ ബാവാ വഹിച്ച പങ്കിനെ കുറിച്ച് ഊന്നി പറഞ്ഞു. പ. ബാവായുടെ സെക്രട്ടറിയായി ദീർഘകാലം സേവനം അനുഷ്ടിച്ച റവ. ഡോ. പി. സി. ഈപ്പൻ (മൈസൂർ) പ്രസംഗത്തിൽ ഏതു വ്യക്തിയേയും കണക്കിലെടുത്തും കുറവുകളെ പരിഹരിച്ചും ആത്മാർത്ഥമായ സഹകരണവും സഹായവും ചെയ്യുക എന്നത് പ. ബാവായുടെ വ്യക്തിത്വത്തിൻെറ പ്രത്യേകതകളിൽ ഒന്നായിരുന്നു എന്ന് എടുത്തു പറഞ്ഞു.

പ. ബാവാ ഒരു പ്രവാചകനും ആത്മശക്തിയുടെ ഉറവിടവും വി. ആത്മാവിൽ ഓരോരുത്തരെയും തിരിച്ചറിയുന്നതിനുള്ള കഴിവുകളും അനുഗ്രഹങ്ങളും നന്മകളുംപകർന്നുകൊടുക്കുന്നതിനു കഴിവുള്ള വററാത്ത ഒരു ഉറവയുമായിരുന്നുവെന്ന് ഫാ. ജോസഫ് തെക്കേക്കര പറഞ്ഞു. ഫാ. ജോർജ് വർഗീസ് പ. ബാവായുടെ കാലത്ത് നൽകിയ നേതൃത്വത്തെ അഭിനന്ദിച്ചു.

ഡിസംബർ 10—ാംതീയതി ഞായറാഴ്ച മദ്രാസ് കത്തീഡ്രലിൽ വി. കുർബാനാനന്തരം ഇടവകയുടേതായി ചേർന്ന സമ്മേളനത്തിൽ ഡൽഹി ഭദ്രാസനത്തിൻെറ മെത്രാപ്പോലീത്താ പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി സുറിയാനിസഭയ്ക്ക് ഒരു കാലത്തും മറക്കുവാൻ സാധിക്കാത്ത നിലയിൽ ശക്തിയും തേജസും പകർന്നുതന്ന കർമ്മയോഗിയായിരുന്നു പ. ഗീവർഗീസ് ദ്വിതീയൻ ബാവാ എന്ന് ഓർപ്പിച്ചു.

—o—



സണ്ടേസ്ക്കൂറം സെൻട്രൽ സോൺ മത്സരത്തിൽ സമൂഹ ഗാനത്തിന് ഒന്നാം സ്ഥാനം നേടിയ മീന്തലക്കര സെ. സ്ററീഫൻസ് സണ്ടേസ്ക്കൂറം വിദ്യാർത്ഥികാം. ഏലിശബേത്ത് വർഗീസ് ലീനാ ജോൺ, റീനാ ജോൺ.

ഏലിശബേത്ത് വർഗീസ്, റീനാ ജോൺ. ലീനാജോൺ,



സണ്ടേസ്കൂറം സെൻട്രൽ സോൺ മത്സരത്തിൽ പ്രസംഗത്തിന് ഒന്നാം സ്ഥാനവും സിംഗിൽ സോങ്ങിന് രണ്ടാം സ്ഥാനവും, പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമരജതജൂബിലി ഉപന്യാസമത്സരത്തിൽ മൂന്നാം സ്ഥാനവും നേടിയ ലീനാ ജോൺ. (മീന്തലക്കര സെ. സ്ററീഫൻസ് പള്ളി)

## 3112 രൂപാ ഒരു നാളീകേരത്തിന്

ചാണ്ടിഗർ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ക്രിസ്തുമസ് ആഘോഷങ്ങളോടനുബന്ധിച്ച് നടന്ന ലേലത്തിലാണ് ചരിത്രത്തിൽ ആദ്യമായി ഒരു നാളീകേരത്തിന് 3112 രൂപാ ലഭിച്ചത്. അന്നു നടന്ന പൊതുസമ്മേളനത്തിൽ വികാരി ഫാ. സി. ജി. മാത്യു ആദ്ധ്യക്ഷം വഹിച്ചു. പി. സി. ചെറിയാനും, എം. ജോസും പ്രസംഗിച്ചു. സണ്ടേസ്കൂറം കുട്ടികളുടെ കലാപരിപാടികളും ഉണ്ടായിരുന്നു.

## ശെമ്മാശുപട്ടം നൽകി

മദ്രാസ്: തിരുവെററൂർ സെൻമേരീസ് ഇടവകാംഗമായ ഫിലിപ്പ് എബ്രഹാമിന് ബ്രോഡ്‌വേ സെൻറ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽവച്ച് സഖറിയാസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ ജനുവരി 6 ന് ശെമ്മാശുപട്ടം നൽകി.

ഓതറ: ഓതറ കൈയ്യാലപ്പറമ്പിൽ ജോസ് കെ. വർഗീസിന് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ഓതറ സെ. ജോർജ് ദയറാചാപ്പലിൽ വച്ച് ഡിസംബർ 30 ന് ശെമ്മാശുപട്ടം നൽകി.

ഇടുക്കി: അയ്യപ്പൻ കോവിൽ തൂമ്പുങ്കൽ ജോർജ് വർഗീസിന് മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ ഡിസംബർ 27–ന് കോട്ടയം പഴയ സെമിനാരിയിൽവച്ച് ശെമ്മാശുപട്ടം നൽകി.

## ആർത്താററു കുന്നംകുളം സുവിശേഷ മഹായോഗങ്ങൾ

എം. ജി. എം. സുവിശേഷസംഘത്തിൻെറ ആഭിമുഖ്യത്തിൽ നടന്നു വരുന്ന സുവിശേഷ മഹായോഗങ്ങറം 1990 ജനുവരി 24 മുതൽ 28 വരെ പഴയപള്ളിയിലെ എം. ജി. എം നഗറിൽ വച്ചു നടന്നു. പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി, ഫാ. ജേക്കബ് ചെറിയാൻ, ഫാ. ജി. ജോൺ, ഫാ. ഫിലിപ്പ് എന്നിവർ പ്രസംഗിച്ചു.

## പ്രതിമാസധ്യാനം

കോട്ടയം സെൻട്രൽ ഭദ്രാസനത്തിലെ പള്ളികളിൽ വച്ച് എല്ലാ മാസവും നലാം ശനിയാഴ്ചകളിൽ പകൽ 9.30 മുതൽ 2.30 മണിവരെ ഭദ്രാസന തലത്തിലുള്ള ധ്യാനയോഗം നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു· പ്രാരംഭധ്യാനം ജനുവരി 27–ാംതീയതി കുരിശുപള്ളിയിൽ നടന്നു. നൂറുകണക്കിന് ആരംക്കാർ പങ്കെടുത്തു. ഇ. ജെ. തോമസ് കോറെപ്പിസ്ക്കോപ്പാ, ഫാ. സി. ജെ. പുന്നൂസ്, ശ്രീ പോരം സിനിരാജ് മുഹമ്മദ് എന്നിവർ നേതൃത്വം നല്കി.

ഫെബ്രുവരിയിലെ ധ്യാനയോഗം 24–ാംതീയതി മാർ ഏലിയാ കത്തിഡ്രലിലും, മാർച്ചിലെ ധ്യാനയോഗം മാങ്ങാനം എബനേസർ പള്ളിയിലും കൂടുന്നതാണ്.

## കുരിശിൻതൊട്ടി കൂദാശ

കിടങ്ങന്നൂർ: മെഴുവേലി വല്യപള്ളിക്ക് പീടികയിൽ പി. വി. ചെറിയാൻ പണികഴിപ്പിച്ചു സംഭാവന ചെയ്ത പ. മാതാവിന്റെ നാമത്തിലുള്ള കുരിശിൻതൊട്ടിയുടെ കൂദാശ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

## മങ്ങാട്

സെ. മേരീസ്പള്ളിവകയായി പ. പരുമല തിരുമേനിയുടെ നാമത്തിൽ പണികഴിപ്പിച്ച കുരിശിൻതൊട്ടിയുടെ കൂദാശ നിയുക്തകാതോലിക്കാ മത്യൂസ് മാർ കൂറിലോസ് തിരുമേനി നിർവഹിച്ചു. മത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനിയും സന്നിഹിതനായിരുന്നു.

## വാർഷികം

മെഴുവേലി ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളുടെ വാർഷികം 14–ാം തീയതി മിലിത്തിയോസ് തിരുമനസിലെ അദ്ധ്യക്ഷതയിൽ കൂടി. സഭാവത്സലൻ പ്രൊഫ. അലക്സാണ്ടർ കാരയ്ക്കൽ, പ്രൊഫ. പി. ജെ. മാത്യു, പി. എം. ചാക്കോ, ജോയൻ കുമരകം, അഡ്വ. എബി കുര്യാക്കോസ്, കെ. പി. ഏലിയാമ്മ തുടങ്ങിയവർ പ്രസംഗിച്ചു. ക്യാപ്റ്റൻ പി. സി. മാത്യു റിപ്പോർട്ട് അവതരിപ്പിച്ചു. പി. എസ്. തോമസ് സ്വാഗതവും സി.ജി. ശമുവേൽ നന്ദിയും പറഞ്ഞു.

## ബൈബിൾ സൗജന്യം

റഷ്യൻ, അറബിക്: ബൈബിളുകൾ സൗജന്യമായി ലഭിപ്പാൻ സഭാവിശ്വാസികൾ പോസ്റ്റേജിനുള്ള Rs. 3/–ന്റെ തപാൽ സ്റ്റാമ്പു സഹിതം എഴുതുക:

BRO. JOSE. A. V. Gospel for Kerala
P, B. No. 202 QUILON–691001

## മഹാകവിക്കും കുഞ്ഞിച്ചായനും നാഷണൽ ക്രിസ്ത്യൻ അവാർഡ്

മഹാകവി പുത്തൻകാവു മാത്തൻതരകനും, കുഞ്ഞിച്ചായൻ എന്ന തൂലികനാമത്തിൽ പ്രഖ്യാതനായ പ്രശസ്ത ബാലസാഹിത്യകാരൻ ജോയൻ കുമരകത്തിനും നാഷണൽ ക്രിസ്ത്യൻ അവാർഡ് ലഭിച്ചു. അന്തരിച്ച പ്രശസ്ത പത്രപ്രവർത്തകനും സാഹിത്യകാരനും ആയ പി. സി. ആൻഡ്രൂസിന്റെ സ്മാരകമായി ജാഫിപബ്ളിഷിംഗ് മാനേജ്മെന്റ് സർവീസ് ഏർപ്പെടുത്തിയിട്ടുള്ളതാണ് ഈ അവാർഡ്. മാത്തൻ തരകൻ എഴുതിയ ബൈബിൾകഥകൾ ആണ് അവാർഡിനർഹമായത്. നാല്പത്തിരണ്ടു ബാലസാഹിത്യകൃതികളടക്കം അൻമ്പതിൽപരം ഗ്രന്ഥങ്ങളുടെ കർത്താവായ ജോയൻ കുമരകത്തിന് അദ്ദേഹത്തിന്റെ മൊത്തത്തിലുള്ള സംഭാവനയെ അടിസ്ഥാനമാക്കിയാണ് അവാർഡ് നൽകിയത്. കോട്ടയത്തുവച്ചു നടന്ന അന്തർദേശീയ പുസ്തകമേളയോടനുബന്ധിച്ച് ഡോ. കെ. എം. തരകന്റെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ വച്ച് കൽദായ മെത്രാപ്പോലീത്താ ഡോ. അപ്രേം തിരുമേനിയാണ് അവാർഡ് നൽകിയത്. പ്രശസ്ത സാഹിത്യകാരന്മാരും പത്രപ്രവർത്തകരും അടക്കം ഒരു വലിയ സദസ് പ്രസ്തുത ചടങ്ങിൽ സംബന്ധിച്ചിരുന്നു.

കക്കാട് അവാർഡ് നേടിയ ബിനോയ് ചാത്തുരുത്തി, മലങ്കരസഭ മാനേജിംഗ് എഡിറ്റർ ഫാ. റ്റി. ജി. സഖറിയാ, പ്രശസ്ത കവി പ്രൊഫ. സി. ജെ. മണ്ണുമ്മൂട്, ഡോ. സാമുവേൽ ചന്ദനപ്പള്ളി, പോരം മണലിൽ, ജോയി തിരുമൂലപുരം എന്നിവർ ക്രൈസ്തവ സാഹിത്യരംഗത്തും, പത്രപ്രവർത്തനരംഗത്തും ചെയ്യുന്ന സേവനങ്ങൾക്ക് പ്രശംസ ലഭിച്ചു. ശ്രീ. പോരം മണലിൽ വിജ്ഞപ്തിപ്രസംഗം നടത്തി. ശ്രീ. തേക്കിൻകാട ജോസഫ് സ്വാഗതവും, അഡ്വ. ജോസ് കൃതജ്ഞതയും പറഞ്ഞു.

മഹാകവിക്കും കുഞ്ഞിച്ചായനും മലങ്കരസഭയുടെ ഹൃദയപൂർവമായ അഭിനന്ദനങ്ങൾ

## ബാലികാസമാജവാർഷികം

അഖില മലങ്കര ഓർത്തഡോക്സ് ബാലികാസമാജവാർഷിക കോൺഫ്രൻസും പൊതുസമ്മേളനവും പരുമല ധ്യാനമന്ദിരത്തിൽ വച്ച് ജനുവരി 13, 14, തീയതികളിൽ നടന്നു.

ബാലികാ സമാജം പ്രസിഡന്റ് മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്ത കോൺഫറൻസിൽ പ്രൊഫ. ലീലാമ്മ ജോൺ മറിയാമ്മ മാത്യു നാടാകവള്ളിൽ, ജാൻസി മാത്യു കൈതക്കടവ് എന്നിവർ ക്ളാസുകൾ എടുത്തു. റവ. സിസ്റ്റർ മോണിക്ക സംഗീത പരിശീലനം നടത്തി.

പൊതുസമ്മേളനത്തിൽ അഭിവന്ദ്യ തിരുമേനി അദ്ധ്യക്ഷത വഹിച്ചു. ഫാ. മാത്യു വൈദ്യൻ, കുമാരി സൂസൻ ജോർജ് എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി. ജനറൽ സെക്രട്ടറി മറിയാമ്മ ശാമുവൽ റിപ്പോർട്ട് അവതരിപ്പിച്ചു. മറിയാമ്മ തോമസ് സ്വാഗതവും ശ്രീമതി കുഞ്ഞമ്മ വർഗീസ് കൃതജ്ഞതയും രേഖപ്പെടുത്തി. എസ്. എസ്.എൽ. സി. ക്ക് ഒന്നും രണ്ടും മൂന്നും സ്ഥാനങ്ങൾ കരസ്ഥമാക്കിയ ബാലികാസമാജാംഗങ്ങൾക്ക് ക്യാഷ് അവാർഡുകൾ നൽകി. ക്യാമ്പംഗങ്ങൾ എല്ലാവരും വി. കുർബാന അനുഭവിച്ചു. 450–ഓളം പേർ ക്യാമ്പിൽ സംബന്ധിച്ചിരുന്നു. മർത്തമറിയം വനിതാ സമാജം ജനറൽ സെക്രട്ടറി മിസ് ആലീസ് മാണി, മിസ് മറിയം ജോർജ്, ഭദ്രാസന സെക്രട്ടറിമാർ എന്നിവർ ക്യാമ്പിന് നേതൃത്വം നൽകി.

## 119–ം വാർഷികം

മലങ്കരസഭയിലെ ഏററവും പഴക്കമുള്ള പഴഞ്ഞി സെ. മേരീസ് സണ്ടേസ്കൂളിന്റെ 119–ാം വാർഷികം 1990 ഫെബ്രുവരി 4–ാം തീയതി ഉച്ച കഴിഞ്ഞ് ഡയറക്ടർ ജനറൽ വെരി. റവ. സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പായുടെ അദ്ധ്യക്ഷതയിൽ നടന്നു. പബ്ളിക്കേഷൻ ഓഫീസ് ഫാ. ററി. ജി. സഖറിയാ പ്രസംഗിച്ചു. ഇടയ്ക്ക് കുട്ടികളുടെ ഗാനാലാപവും ചെറുപ്രസംഗങ്ങളും നടത്തപ്പെട്ടു. ഇടവകവികാരി ഫാ. കെ. സി. ജോസഫ് സ്വാഗതവും ഫാ. സി. വി. ഏബ്രഹാം കൃതജ്ഞതയും പറഞ്ഞു.

പത്തു ക്ലാസുകളിലായി 350 കുട്ടികൾ പഠിക്കുന്ന ഈ സണ്ടേസ്കൂളിൽ 30 അദ്ധ്യാപകർ സേവനം അനുഷ്ഠിക്കുന്നുണ്ട് എന്നും പള്ളി ട്രസ്ററിൽനിന്ന് നല്ല ഒരു സംഖ്യ സണ്ടേസ്കൂൾ പ്രവർത്തനത്തിന് ലഭിക്കുന്നുണ്ട് എന്നും ഇത് സണ്ടേസ്കൂളിന് വളരെ പ്രോൽസാഹനം നൽകുന്നുണ്ട് എന്നും കുന്നംകുളം ഭദ്രാസന ഡയറക്ടറും പഴഞ്ഞി സെ. മേരീസ് സണ്ടേസ്കൂൾ ഹെഡ്മാസ്ററുമായ പി. വി. ജോബ് റിപ്പോർട്ടിൽ പറയുകയുണ്ടായി.

പഴഞ്ഞിപള്ളിയുടെ ചുമതലയിൽ ഇടവകയുടെ വിവിധ ഭാഗങ്ങളിലായി വേറെ 5 സണ്ടേസ്കൂളുകളും പ്രവർത്തിക്കുന്നുണ്ട്.

ബ. ഡയറക്ടർ ജനറൽ അച്ചൻ, സണ്ടേസ്കൂൾ പ്രവർത്തകരും ഇടവക മാനേജിംഗ് കമ്മററി അംഗങ്ങളും ചെയ്യുന്ന നിസ്വാർത്ഥ സേവനത്തെ പ്രശംസിച്ചു. 50 വർഷത്തിലധികം തുടർച്ചയായി സണ്ടേസ്കൂൾ രംഗത്ത് സേവനം അനുഷ്ഠിച്ചതിനും 40 വർഷത്തിലധികം സേവനം അനുഷ്ഠിച്ചതിനുമുള്ള പ്രശംസാപത്രത്തിന് അർഹരായ താരു മാസ്ററർ പി. വി. ജോബ് എന്നിവരെ അദ്ദേഹം അഭിനന്ദിച്ചു.

കുട്ടികൾക്കുള്ള സമ്മാനദാനം അദ്ധ്യക്ഷൻ നിർവഹിച്ചു. സമ്മേളത്തിനുശേഷം കുട്ടികളുടെ ബൈബിൾ കലാപരിപാടികളും നടത്തപ്പെട്ടു.

# വൈദികചരമം



## ഫാ. കോശിവൈദ്യൻ

കൊല്ലം ഭദ്രാസനത്തിലെ തേവലക്കര മർത്തമറിയം പള്ളിവികാരി കുമ്പളത്തു പുത്തൻവീട്ടിൽ ഫാ. കെ. എം. കോശിവൈദ്യൻ (75) ജനു. 25–ാം തീയതി നിര്യാതനായി. ശവസംസ്ക്കാരം മർത്തമറിയം പള്ളിയിൽ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും, മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനിയുടെയും റമ്പാൻമാരുടെയും വൈദികരുടെയും സഹകരണത്തിലും നടന്നു. കൊല്ലം കാദീശാ, തേവലക്കര മർത്തമറിയം എന്നീ ഇടവകകളിൽ വികാരിയായി ബ. അച്ചൻ ദീർഘകാലം സേവനം അനുഷ്ടിച്ചിരുന്നു.



മഹാത്മഗാന്ധി യൂണിവേഴ്സിററിയിൽ എം. ഏ. (മലയാളം) പരീക്ഷയിൽ ഒന്നാം ക്ലാസും ഒന്നാം റാങ്കും നേടിയ ഇടുക്കി കുങ്കിരിപ്പെട്ടി ഇടവകയിൽ മൂലക്കരയിൽ ഷൈല ഏബ്രഹാം